തീർത്ഥപാദീയഗ്രന്ഥാവലി No. 9



# ബ്രഹ്മദർശനം



ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ



തീർത്ഥപാദാശ്രമം :: തീർത്ഥപാദപുരം
വാഴൂർ, കോട്ടയം.

SREE THEERTHAPADEEYA GRANDHAVALI No. 9

# BRAHMADARSANAM
(MALAYALAM)

By
SRIMAT VIDYANANDATHEERTHAPADASWAMIKAL
THEERTHAPADAPURAM P. O.
VAZHOOR, KOTTAYAM
KERALA

First Impression: September, 1974

Copies: 500

**Price: Rs. 5-00**

PRINTED AT:
**CHOOLOOR VIDYASAGAR PRESS, KAYAMKULAM**

PUBLISHED BY:
THEERTHAPADASRAMAM
**THEERTHAPADAPURAM P. O.**
VAZHOOR, KOTTAYAM.

# പ്രസ്താവന

1969-ൽ "ബ്രഹ്മവിദ്യ" എന്ന പേരിൽ വേദാന്തപരമായ ഒരു പദ്യഗ്രന്ഥം ഈ ആശ്രമത്തിൽനിന്നും പ്രസിദ്ധപ്പെടുത്തി. മലയാളപദ്യരൂപത്തിൽ നിബന്ധിച്ച ആ ഗ്രന്ഥം വായിച്ച പല പണ്ഡിതന്മാരും ബ്രഹ്മജിജ്ഞാസുക്കളും യോഗജ്ഞാന വിഷയങ്ങളെക്കുറിച്ച് മററു ചില ഗ്രന്ഥങ്ങൾകൂടി അതേ വിധത്തിൽ എഴുതണമെന്ന് എന്നോടപേക്ഷിക്കുകയുണ്ടായി. അതനുസരിച്ചാണ് "ബ്രഹ്മദർശനം" എന്ന മലയാളപദ്യഗ്രന്ഥം ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നത്. ഈ കൃതിയുടെ മുഖ്യോദ്ദേശ്യം ബ്രഹ്മത്തെ സാക്ഷാത്കരിക്കുക എന്നുള്ളതാണ്. അതുകൊണ്ടാണ് "ബ്രഹ്മദർശനം" എന്ന പേരു് ഇതിനു നല്കിയിരിക്കുന്നതു്.

"വേദവും ഈശ്വരദർശനവും", "അദ്വൈതബ്രഹ്മദർശനവും ശ്രീശങ്കരഭഗവത്പാദരും", "ബന്ധവും മുക്തിയും", "കാലടി" എന്നു് നാലുഭാഗമായി ഈ ഗ്രന്ഥം വിഭജിച്ചിട്ടുണ്ടു്. ഒന്നാമത്തെ ഭാഗം ഒരു ശിഷ്യന്റെ ചോദ്യങ്ങൾക്ക് ഞാൻ പദ്യരൂപത്തിലയച്ച കത്തുകളുടെ സമാഹാരമാണ്. വേദത്തിന്റെ സാമാന്യസ്വരൂപവും, അതു പ്രചരിപ്പിച്ച ഗുരുപരമ്പരയും, അതിന്റെ മുഖ്യലക്ഷ്യമായ ഈശ്വരന്റെ സദ്ഭാവവും സഗുണനിർഗ്ഗുണഭാവങ്ങളും ഈശ്വരദർശനവും അതു നേടാനുള്ള ഉപായങ്ങളും ഈ ഭാഗത്തിൽ ചുരുക്കി പ്രതിപാദിച്ചിട്ടുണ്ടു്.

രണ്ടാമത്തെ ഭാഗത്തിൽ ബ്രഹ്മം, ഈശ്വരൻ, ജഗത്തു് തുടങ്ങി വിവിധവിഷയങ്ങളെക്കുറിച്ച് സാമാന്യമായി പ്രതിപാദിക്കുകയും മോക്ഷസാധനമായ മഹാവാക്യോപദേശം, ആ വാക്യങ്ങളുടെ അർത്ഥം ഇവ വിസ്തരിച്ചു വിവരിക്കുകയും ചെയ്തിരിക്കുന്നു. തുടർന്ന്, ശ്രീശങ്കരഭഗവത്പാദർ വ്യാഖ്യാനിച്ചിട്ടുള്ള അദ്വൈതബ്രഹ്മദർശനവും, അദ്ദേഹം സ്ഥാപിച്ചിട്ടുള്ള നാലു മഠങ്ങളും ആ മഠങ്ങളിൽ ഓരോന്നിൽനിന്നു് ഉപദേശിക്കപ്പെട്ട

പോരുന്ന മാഹാവാക്യത്തിന്റെ വിവരണവും, ദശനാമിസന്ന്യാസികളുടെ നാമങ്ങളും, അവയുടെ അത്ഥവുംകൂടി രണ്ടാം ഭാഗത്തിൽ ഉരംക്കൊള്ളിച്ചിരിക്കുകയാണ്.

മൂന്നാം ഭാഗം "ബന്ധവും മുക്തിയു"മാകുന്നു. അദ്വൈതസിദ്ധാന്തമനുസരിച്ച് ബന്ധത്തിന്റെ നാനാതരത്തിലുള്ള സ്വഭാവവും, അതിൽനിന്നു മുക്തിനേടാനുള്ള ഉപായങ്ങളും, മുക്തിയുടെ സ്വരൂപവും അതിൽ വണ്ണിച്ചിരിക്കുന്നു.

നാലാം ഭാഗം "കാലടി"യാണ്. ശ്രീ ശങ്കരഭഗവത്പാദരുടെ ദിവ്യാവതാരംകൊണ്ട് പവിത്രമായ ഒരു പുണ്യഭൂമിയാണല്ലോ കാലടി. അതിന്റെ മാഹാത്മ്യവും ശ്രീ ഭഗവത്പാദരുടെ ജീവചരിത്ര സംഗ്രഹവും ഉപദേശസാരവും ആ ഭാഗത്തിൽ ചേത്തിട്ടുണ്ട്. ഇവയിൽ രണ്ടാം ഭാഗം കേസരി വാരികയിലും, മൂന്നും നാലും ഭാഗങ്ങരം പ്രബുദ്ധകേരളം മാസികയിലും പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്.

സംസ്കൃതഭാഷ പരിചയമില്ലാത്ത ബ്രഹ്മജിജ്ഞാസുക്കളെ ഉദ്ദേശിച്ചാണ് "ബ്രഹ്മദർശനം" രചിക്കപ്പെട്ടിട്ടുള്ളതു്. സാഹിത്യഭംഗിയേക്കാരം വേദാന്തവിഷയങ്ങരം വ്യക്തമാക്കാൻ ഗ്രന്ഥകാരൻ ഈ ഗ്രന്ഥരചനയിൽ കൂടുതൽ ശ്രദ്ധിച്ചിട്ടുണ്ട്. അതുകൊണ്ട് ഒരേ വിഷയംതന്നെ പല രൂപത്തിൽ പല പ്രക്രിയകരം വഴി വിവരിക്കേണ്ടിവന്നു പ്രകരണപൂത്തിക്ക് അതു് ആവശ്യവുമാണ്. പക്ഷെ, സാഹിത്യനിരൂപകന്മാരുടെ ദൃഷ്ടിയിൽ അതു് പുനരുക്തിദോഷമായിത്തോന്നാം. "അഭ്യാസം" എന്ന നിലയിൽ ശാസ്ത്രഗ്രന്ഥങ്ങളിൽ ആ രീതി അംഗീകരിക്കപ്പെട്ടുകാണുന്നു.

വേദാന്തശാസ്ത്രത്തിലെ പ്രധാനപ്പെട്ട പല വിഷയങ്ങളും ഈ ലഘുഗ്രന്ഥത്തിൽ ലളിതമായ മലയാളഭാഷയിൽ വെളിപ്പെടുത്താനാണ് ഗ്രന്ഥകത്താവു് ശ്രമിച്ചതു്. അതു ഫലിച്ചു

എങ്കിൽ സാഹിത്യദൃഷ്ടിയിൽ തോന്നാവുന്ന ദോഷങ്ങൾ സഹൃദയന്മാർ ക്ഷമിക്കുമെന്നാണ് ഗ്രന്ഥകാരൻെറ പക്ഷം.

ഇന്ന് സംസ്കൃതഭാഷാപഠനവും വേദാന്തപരിശീലനവും ലോപിച്ചുവരുന്ന കാലമാണല്ലോ. അതുകൊണ്ട്, ജിജ്ഞാസുക്കൾക്ക് സംസ്കൃതഭാഷയിലുള്ള വേദാന്തതത്വങ്ങൾ ഗ്രഹിക്കുവാൻ നിവൃത്തിയില്ല. അങ്ങനെയുള്ളവർക്ക് ബ്രഹ്മസ്വരൂപാവബോധവും മനഃശാന്തിയുമുണ്ടാകണമെന്നുള്ള സദുദ്ദേശത്തോടുകൂടി ഈ ഗ്രന്ഥം മാന്യമഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. ഈ ആശ്രമത്തിൽനിന്ന് പ്രസിദ്ധപ്പെടുത്തിയ മററു ഗ്രന്ഥങ്ങളെപ്പോലെ ഈ ബ്രഹ്മദർശനത്തെയും മഹാജനങ്ങൾ സസന്തോഷം സ്വീകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

ബ്രഹ്മദർശനം മുഴുവൻ വായിച്ച് കഠിനപദങ്ങൾക്ക് അർത്ഥം കൊടുത്തത് പണ്ഡിതശ്രേഷ്ഠനും സഹൃദയനുമായ പനിശ്ശേരി ശ്രീ. എൻ. ശ്രീനിവാസക്കുറുപ്പാണ്. അദ്ദേഹം എൻെറ ശാസ്ത്രാചാര്യനായിരുന്ന ശ്രീ. പരമാനന്ദനാഥൻെറ (ശ്രീ പനിശ്ശേരി നാണുപിള്ള) ഏക പുത്രനാണെന്നുള്ളതും പ്രസ്താവ്യമാണ്. അദ്ദേഹത്തോട് ഗ്രന്ഥകാരനും ഈ ആശ്രമത്തിനും ഉള്ള സ്നേഹനിർഭരമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ! കൂടാതെ, ഈ ഗ്രന്ഥം ആകർഷകമായ രീതിയിൽ അച്ചടിച്ചുതന്ന കായംകുളം ചൂളൂർ വിദ്യാസാഗർ പ്രസ്സ് ഉടമസ്ഥൻ ശ്രീ ശ്രീധരൻനായരോടും ഞങ്ങൾക്ക് അളവററ നന്ദിയുണ്ട്.

തീർത്ഥപാദാശ്രമം,<br>
തീർത്ഥപാദപുരം P. O.<br>
വാഴൂർ, കോട്ടയം,<br>
9-9-1974.

എന്ന് ലോകക്ഷേമാശംസി,

**വിദ്യാനന്ദതീർത്ഥപാദസ്വാമി.**

# ഉള്ളടക്കം

—:o:—



# ബ്രഹ്മദർശനം

## വന്ദനം

ഭക്തവത്സലനെല്ലാർക്കു- 1
മഭയം നൽകുമീശ്വരൻ
സ്കന്ദൻ നമുക്കു കൈവല്യ-
സൗഖ്യമേകട്ടെ നിത്യവും.

അസ്മദ്ഗുരുകുലാചാര്യ- 2
പീഠംസ്ഥാപിച്ച ദേശികൻ
'വിദ്യാധിരാജഭട്ടാര-
ദേവ'നെന്നെത്തുണയ്ക്കണം.

വിദ്യാധിരാജയോഗീന്ദ്ര- 3
ശിഷ്യനെൻ ഗുരുസത്തമൻ
പരഹംസാഗ്രിമൻ, 'തീർത്ഥ-
പാദൻ'മേ ശരണം സദാ,

സർവ്വശാസ്ത്രജ്ഞനദ്വൈത- 4
ബ്രഹ്മവിത്തമനെൻഗുരു
'പരമാനന്ദനാ'ഥാഖ്യ-
ന്നുള്ളിലെന്നും വിളങ്ങണം.

ബ്രഹ്മവിദ്യേ, ചിദാനന്ദ- 5
രൂപിണീ, താപഹാരിണീ,
നിൻ പ്രസാദപ്രഭാവത്താൽ
കൈവല്യം കൈവരേണമേ.

# I. വേദവും ഈശ്വരദർശനവും

**ആശിസ്സ്.**

സർവ്വപ്രപഞ്ചകർത്താവാ– 1
മീശ്വരൻ [1]ജ്ഞാനവിഗ്രഹൻ
ശ്രീമൻ, നിന്നന്തരംഗത്തെ
വിളക്കട്ടെ നിരന്തരം!

**അവതരണിക:**

നിൻ കത്തു വായിച്ചതിലെ– 2
ച്ചോദ്യമെല്ലാം ഗ്രഹിച്ചു ഞാൻ
വേദത്തെപ്പററിയാണല്ലോ
നിൻെറ ചോദ്യം പ്രധാനമായ്.

വേദമെന്തു നിർമ്മിച്ച– 3
താരതിൻ പൊരുളെന്തുവാൻ ?
അതു ലോകത്തിലൊട്ടേറെ–
പ്രചരിപ്പിച്ചതാരുവാൻ ?

ഈവണ്ണമുള്ള നിൻ പ്രശ്നാ– 4
വലിക്കെല്ലാം ചുരുക്കമായ്
സമാധാനം കുറിച്ചീടാം
സാവധാനം പഠിക്കണം.

---

1. ജ്ഞാനസ്വരൂപൻ

**വേദസ്വരൂപം:**

[1]അജ്ഞാനധ്വംസിയായ് സർവ്വ–
[2]തത്വജ്ഞാനനിധാനമായ്
[3]കല്ല്യാണദായിയായ് വേദം
വിളങ്ങുന്നു സനാതനം. 5

സർവ്വജ്ഞനീശനിൽ നിന്നും
ശ്വാസംപോലുദ്ഗമിച്ചതാം
ദിവ്യവാക്കായ് പ്രകീർത്തിപ്പൂ
വേദത്തെ മുനിമണ്ഡലം. 6

[4]വേദത്തിന്നൊരു കർത്താവി–
ല്ലതു നിത്യം സ്വയംപ്രഭം
നാദരൂപാത്മകം വിശ്വ–
മതിലുണ്ടായ് ലയിക്കയാം. 7

ബ്രഹ്മവാചകമായ് മുന്ന–
മൃഷികൾക്കു തെളിഞ്ഞതാം
[5]പരയാണാദിമം വേദ–
മതു നാദസ്വരൂപമാം. 8

---

1. അജ്ഞാനത്തെ നശിപ്പിക്കുന്നതു്. 2. എല്ലാ തത്വജ്ഞാനങ്ങൾക്കും ഇരിപ്പിടമായിട്ടുള്ളതു്. 3. നന്മയേയും മോക്ഷത്തേയും നൽകുന്നതു്. 4 മീമാംസകന്മാർ വേദം നിത്യമാണെന്നും സ്വയംപ്രകാശമാണെന്നും സിദ്ധാന്തിക്കുന്നു. 5. നാദസ്വരൂപമായ പരനിത്യമാണെന്നും അതാണു് എല്ലാ വേദത്തിനും കാരണമെന്നും യോഗികൾ അഭിപ്രായപ്പെടുന്നു.

പശ്യന്തിയായു് മദ്ധ്യമയായു് 9
സ്ഥൂലവൈഖരിയായു് സദാ
മുഴങ്ങും പരയാം ദിവ്യ-
വാണിയാദ്യന്തഹീനമാം.

ശബ്ദബ്രഹ്മാഭിധം [1]സ്ഫോട- 10
രൂപമപ്പര നിത്യമാം
അതു സർവ്വേശസങ്കല്പം
കൊണ്ടു മന്ത്രങ്ങളായിതു.

ഓങ്കാരം മുതലാം നാനാ- 11
വേദമന്ത്രങ്ങളാകവേ
പരതൻ ഭിന്നരൂപങ്ങ-
ളായി വർത്തിച്ചിടുന്നിതേ.

[2]ഇന്ദ്രിയാതീതമാമെല്ലാ- 12
വിഷയങ്ങളെയും സ്വയം
വെളിവാക്കുന്നൊരീ വേദം
പ്രമാണങ്ങളിൽ മുഖ്യമാം.

---

1. വർണ്ണങ്ങളിൽനിന്നു വ്യത്യസ്തമായി ആ വർണ്ണങ്ങൾകൊണ്ടു് തെളിയുന്നതായും അർത്ഥബോധത്തെ ഉണ്ടാക്കുന്നതായും നിത്യമായുമിരിക്കുന്ന ശബ്ദമാണു് സ്ഫോടം. ശബ്ദബ്രഹ്മമെന്നുകൂടി പറയപ്പെടുന്ന ആ സ്ഫോടവും പരയും ഒന്നാണെന്നും നിത്യവും അതിസൂക്ഷ്മവുമായ ആ ശബ്ദബ്രഹ്മം ഈശ്വരസങ്കല്പംകൊണ്ടു് സ്വരവ്യഞ്ജനാദിവർണ്ണങ്ങളായും ഓങ്കാരാദിമന്ത്രങ്ങളായും തീർന്നുവെന്നുമാണു് നിഗമജ്ഞന്മാരുടെ പക്ഷം. 2. ഇന്ദ്രിയങ്ങൾക്കു് അപ്പുറമുള്ള (പ്രത്യക്ഷമാകാത്ത) ഈശ്വരൻ, ജീവൻ, പ്രകൃതി, ധർമ്മം, അധർമ്മം തുടങ്ങിയ വിഷയങ്ങൾ.

ബ്രഹ്മവിഷ്ണുമഹേശാദി–
ദേവന്മാർപോലുമെപ്പൊഴും
[1]നിത്യകല്യാണലബ്ധിക്കായ്
ശ്രുതിയേയാശ്രയിക്കയാം. 13

**വേദോപദേശവും ഗുരുശിഷ്യപരമ്പരയും:**

ശ്രേയോദായകമീ വേദം
പണ്ടു നാരായണൻ പരൻ
ബ്രഹ്മാവിന്നുപദേശിച്ചാ–
ത്തമസ്സെല്ലാമകററി പോൽ 14

അതു പിന്നെ വസിഷ്ഠാദി–
മുനിമാർക്കായി നാന്മുഖൻ
ഓതിക്കൊടുത്തു ധർമ്മാർത്ഥ–
കാമമോക്ഷങ്ങളം നേടുവാൻ. 15

വസിഷ്ഠൻ [2]ശ്രുതിസാരജ്ഞൻ
[3]സ്വീയസന്തതി ശക്തിയെ
വേദമെല്ലാം ശ്രവിപ്പിച്ചു
[4]വൈദികശ്രേഷ്ഠനാക്കിനാൻ. 16

ശക്തി തൻ പാദപത്മത്തെ–
യാശ്രയിച്ചു പരാശരൻ
ശ്രുതിയൊട്ടുക്കഭ്യസിച്ചു
ദിവ്യനായ മഹർഷിയായ്. 17

---

1. മോക്ഷലാഭത്തിന്. 2. വേദസാരമറിഞ്ഞവൻ. 3. സ്വന്തം മകൻ. 4. വേദവിദ്വാന്മാരിൽ ശ്രേഷ്ഠൻ.

പരാശരസുതൻ [1]കൃഷ്ണ–
ദ്വൈപായനമുനീശ്വരൻ
താതപാദപ്രസാദത്താ–
[2]ലാമ്നായജ്ഞരിലഗ്ര്യനായ്. 18

ഒന്നായ് മുന്നമിരുന്നോരു
വേദമബ്ബാദരായണൻ
നാലായ്പ്പകുത്തു തൻ നാലു
ശിഷ്യർക്കോതിക്കൊടുത്തുപോൽ. 19

പൈലനൃഗ്വേദവും, വൈശ–
മ്പായനൻ യജുർവേദവും,
ജൈമിന്യാഖ്യൻ സാമവും, ശ്രീ–
സുമന്തു [3]ബ്രഹ്മവേദവും. 20

[4]ജടാമാലാശിഖാദണ്ഡ–
ധ്വജാദി പല രീതിയിൽ
പഠിച്ചും ശിഷ്യരേയെല്ലാം
പഠിപ്പിച്ചുമിരുന്നുതേ. (യുഗ്മകം) 21

ശിഷ്യപ്രശിഷ്യരിൽക്കൂടെ–
യീവണ്ണം നാട്ടിലാകവേ
വേദപാഠക്രമം വ്യാസൻ
പ്രചരിപ്പിച്ചു മെച്ചമായ്. 22

---

1. വേദവ്യാസൻ. 2. വേദപണ്ഡിതന്മാർ. 3. അഥർവ്വവേദം. 4 ജട, മാല, ശിഖ, രേഖ, ധ്വജം, ദണ്ഡം, രഥം, ഘനം ഇങ്ങനെ വേദമന്ത്രങ്ങളെ എട്ടുവിധത്തിൽ ഓതപ്പെടുന്നു. ഇതിന് വികൃതികളെന്നാണ് പറയുന്നത്. ഗുരുമുഖത്തുനിന്നു മനസ്സിലാക്കേണ്ടതുകൊണ്ട് ഇവിടെ ആ വിഷയം വിസ്തരിക്കുന്നില്ല.

പുരുഷാർത്ഥങ്ങൾ നേടാനു-
[1]ള്ളാദേശം മർത്ത്യനേകിടും
വേദം നാലിനുമുണ്ടായി
നാനാശാഖോപശാഖകൾ. 23

**വേദവിഭാഗം:**

കർമ്മോ[2]പാസ്തിജ്ഞാനകാണ്ഡ-
രൂപമാം മൂന്നു ഭാഗമായ്
വേദത്തെ വിഭജിക്കുന്നു-
ണ്ടാപ്തന്മാർ [3]വേദവേദികൾ. 24

ദ്രവ്യയജ്ഞാദികർമ്മങ്ങൾ
വിധിക്കും വേദവാക്കുകൾ
കർമ്മകാണ്ഡാഖ്യമാണെന്നു
നിർണ്ണയിച്ചു മഹർഷിമാർ. 25

[4]സമ്പദാരോപാദി നാനാ-
ധ്യാനരീതികളോതിടും
ശ്രുതിവാക്യസമൂഹങ്ങ-
ളുപാസാകാണ്ഡസംജ്ഞമാം. 26

ജീവേശ്വരജഗദ്രൂപം
ജീവബ്രഹ്മൈക്യഭാവവും
ബോധിപ്പിക്കുന്നൊ[5]രാമ്നായ-
ഗീരുകൾ ജ്ഞാനകാണ്ഡമാം. 27

---

1. ഉപദേശം. 2. ഉപാസ്തി = ഉപാസന. 3. വേദത്തെ അറിയുന്നവർ. 4. സമ്പത്തു, ആരോപം, അദ്ധ്യാസം, സംവർഗ്ഗം ഇങ്ങനെ ഉപാസനകൾ സാമാന്യേന നാലുവിധത്തിലാണു് വിധിക്കപ്പെട്ടിട്ടുള്ളതു്. 5. വേദവാക്യങ്ങൾ.

യജ്ഞദാനാദികർമ്മങ്ങൾ
ദേവതോപാസനങ്ങളും
മനഃശ്ശുദ്ധി വഴിക്കാത്മ–
ജ്ഞാനത്തിൻ ഹേതുവായ്‌വരും. 28

കാമ്യമായ്‌ കർമ്മവും ദേവോ–
പാസ്തിയും ചെയ്തിടുന്നവർ
ഭുവിലും ദ്യോവിലും [1]പ്രേയ–
സ്സാർന്നു വാഴുമനേകനാൾ. 29

എന്നാൽ, നിഷ്കാമമായ്‌ കർമ്മോ–
പാസ്തികൾ നിർവ്വഹിക്കുവോർ
ശുദ്ധമാനസരായ്‌ ബ്രഹ്മ–
ജ്ഞാനത്താൽ മുക്തരായ്‌ വരും. 30

വേദവാക്യങ്ങളദ്വൈത–
നിർഗ്ഗുണബ്രഹ്മവസ്തുവിൽ
സമന്വയിപ്പതായ്‌ വ്യാസൻ
സ്ഥാപിച്ചു [2]സൂത്രസൂക്തിയാൽ. 31

കർമ്മോപാസനമാർഗ്ഗങ്ങൾ
ജ്ഞാനമാർഗ്ഗത്തിലെത്തിടും
മുക്തിദ്വാരത്തിലെത്തുന്നു
ജ്ഞാനമാർഗ്ഗ[3]മവക്രമായ്‌. 32

പ്രത്യക്ഷാദിപ്രമാണങ്ങൾ–
ക്കറിയാനരുതാത്തതാം
ബ്രഹ്മത്തെത്തെളിയിച്ചീടും
പ്രമാണം ശ്രുതിമാത്രമാം. 33

---

1. സുഖം. 2. ബ്രഹ്മസൂത്രങ്ങൾ. 3. നേരെ.

സംഹിതാബ്രാഹ്മണാരണ്യ–
നാനാശാഖകൾ നീട്ടിയും;
പ്രേയോഗന്ധം പരത്തുന്ന
യജ്ഞപ്പൂക്കൾ വിടർത്തിയും; 34

മുറപോലെയുദാത്താദി–
സ്വരഭേദം കലർത്തിടും
സൂക്തഗാനം മുഴക്കുന്ന
[1]ദ്വിജാളിയ്ക്കിടമേകിയും; 35

സുധയിൽപ്പോലുമത്യന്തം
വിരക്തിയുളവാംവിധം
നിർവ്വാണരസമൂറീടും
ജ്ഞാനക്കനികൾ നൽകിയും; 36

ഭവതാപത്തിൽ നീറുന്നോർ–
ക്കാശ്വാസമുളവാക്കിയും
അനാദികാലമായ് നിൽപൂ
[2]വേദകല്പകപാദപം. (കലാപകം) 37

**വേദവും ജ്ഞാനവും:**

ആ വൃക്ഷത്തിൻ കൊമ്പിലെഴും
കനി തിന്നു ശുകാദിയാം
ദ്വിജാവലി ശരീരാത്മ–
ബുദ്ധിയററതി ദിവ്യരായ്; 38

---

1. ബ്രാഹ്മണരാകുന്ന പക്ഷികളുടെ കൂട്ടം.
2. വേദകല്പവൃക്ഷം.

നിർജ്ജരന്മാർക്കുപോലും ചെ—
ന്നെത്താനേററമസാദ്ധ്യമാം
[1]അദൃശ്യമച്ചിദാകാശ—
പ്പരപ്പിൽ വിഹരിക്കയാം. (യുഗ്മകം) 39

വേദവൃക്ഷജ്ഞാനഫല—
രസത്തിൻ സ്വാദറിഞ്ഞവർ
ബ്രഹ്മലോകസുഖം പോലും
സന്ത്യജിച്ചു വിരക്തരായ്. 40

വാസനാശാന്തിയാൽ ജീവ—
ന്മുക്തരായതിതൃപ്തരായ്
മേവി പ്രാരബ്ധനാശത്തിൽ
ബ്രഹ്മഭാവമടഞ്ഞിടും. (യുഗ്മകം) 41

**ജ്ഞാനാചാര്യപരമ്പര:**

[2]'അജാതിവാദി'യാം ഗൗഡ—
പാദാചാര്യൻ മഹാശയൻ,
ഗോവിന്ദയതി, സർവ്വജ്ഞ—
നാദിശങ്കരസദ്ഗുരു, 42

സുരേശ്വരമഹാചാര്യൻ,
പത്മപാദതപോനിധി,
യോഗീന്ദ്രൻ തോടകാചാര്യൻ,
ഹസ്താമലകദേശികൻ, 43

---

1. കാണാൻ സാധിക്കാത്ത ജ്ഞാനമാകുന്ന ആകാശവീഥിയിൽ. 2 ഒന്നും ഉണ്ടായിട്ടില്ലെന്നുള്ള വാദത്തിനു് അജാതിവാദം എന്നു പറയുന്നു.

സർവ്വജ്ഞാത്മമുനീന്ദ്രൻ തൊ-
ട്ടുള്ള പൂർവ്വയതീന്ദ്രരും
നൃസിംഹഭാരതിസ്വാമി,
ഗോവിന്ദഗിരിസംയമി, 44

ഭഗവാൻ ശ്രീരാമകൃഷ്ണൻ
വിവേകാനന്ദദേശികൻ,
വിദ്യാധിരാജഭട്ടാര-
തീർത്ഥപാദയതീശ്വരൻ, 45

ആത്മോപദേശകർത്താവാം
നാരായണമഹാഗുരു,
പണ്ഡിതപ്രവരൻ നീല-
കണ്ഠതീർത്ഥാഖ്യദേശികൻ, 46

യോഗീന്ദ്രനാം തീർത്ഥപാദ-
പരമഹംസാഖ്യസദ്ഗുരു,
ത്യാഗിവര്യൻ രാമതീർത്ഥൻ.
തപോവനതപോധനൻ, 47

മഹർഷി രമണൻ മുമ്പാം
നവീനാചാര്യവര്യരും
അദ്ധ്യാത്മവിദ്യാമാർഗ്ഗത്തിൽ
നമുക്ക ഗുരുഭൂതരാം. (കുളകം) 48

[1] ആത്മവിശ്രാന്തരായ്ത്തീർന്ന
വന്ദ്യരാമാമഹർഷിമാർ
വൈദികജ്ഞാനമിബ്ഭൂവിൽ
പ്രകാശിപ്പിച്ചു വേണ്ടപോൽ. 49

---

1. മുക്തിയടഞ്ഞവർ.

ആ വെളിച്ചത്തിലജ്ഞാന-
തമസ്സെല്ലാം നശിക്കവേ,
മുക്തിശ്രീനഗരദ്വാര-
മാർക്കം കാണാം; കടന്നിടാം. 50

**വേദവും ഈശ്വരനും:**

വേദത്തിൻ മുഖ്യമാമർത്ഥം
ജ്ഞാനരൂപൻ മഹേശനാം
അമ്മഹേശ്വരനെസ്സാക്ഷാത്-
കരിച്ചാൽ മുക്തി കൈവരും. 51

''ഈ ലോകം കാര്യമോ? കാര്യ-
മാണെങ്കിൽ ഹേതുവെന്തുവാൻ?
ഈശ്വരൻ ഹേതുവാണെങ്കിൽ
പൂർണ്ണത്വം നിലനിൽക്കുമോ?'' 52

''ഈശദർശനമുണ്ടായാൽ
ബന്ധമില്ലാതെയാകുമോ?
ഈശൻ പ്രത്യക്ഷമാണെങ്കിൽ
ദൃശ്യത്വം വരികില്ലയോ?'' 53

ഈ മട്ടിലുള്ള നിൻ ചോദ്യ-
മെല്ലാമുള്ളിലൊതുക്കി ഞാൻ
ഉത്തരം പറയാം; വത്സാ!
ചിന്തിച്ചൊക്കെഗ്ഗ്രഹിക്കണം. 54

ജഗത്കാരണമായ് സർവ്വ-
വ്യാപിയായ് സത്യരൂപനായ്
സർവ്വജ്ഞനായ് പുകഴ്ത്തുന്നു
വേദങ്ങൾ നിത്യനീശനെ 55

അഗ്നി,യിന്ദ്രൻ,വായു,മിത്രൻ-
വിഷ്ണുമുമ്പാം പദങ്ങളാൽ
വചിക്കപ്പെട്ടമായീശ-
നൊന്നേയുള്ളെന്നു കാണണം. 56

## അനുമാനപ്രമാണവും ഈശ്വരസത്തയും:

പരിവർത്തിക്കുമീ ലോക-
മൊരുനാളുത്ഭവിച്ചതാം;
അതിനാലിതു കാര്യം താ-
നിതിനുണ്ടൊരു കാരണം. 57

കാര്യം കാരണമില്ലാതെ-
യുണ്ടാകില്ലൊരുമട്ടിലും,
[1]കുലാലനും മണ്ണുമില്ലാ-
തുണ്ടാമോ തനിയേ കുടം? 58

പലഭിന്നപദാർത്ഥങ്ങ-
ളൊന്നു ചേർന്നുത്ഭവിച്ചതാം
ഇപ്പാരിൻ കാരണം സർവ്വ-
ശക്തനാം പരമേശ്വരൻ. 59

സഹകാരി,യുപാദാനം,
കർത്താവിങ്ങനെ കാരണം
മൂന്നു മാതിരിയു,ണ്ടെല്ലാം
കാര്യോൽപത്തിക്കു ഹേതുവാം 60

---

1. കുടമുണ്ടാക്കുന്നവൻ.

കുടമുണ്ടാകുവാൻ മണ്ണാ-
ണുപാദാനം, കുലാലനാം
കർത്താവു, ചക്രാദി മററു-
സാധനം സഹകാരിയാം. **61**

അതുപോൽ, ജഗദുത്പത്തി-
ക്കുള്ള ഹേതുക്കളാം മൂന്നുമേ
സമ്പൂർണ്ണൻ സത്യസങ്കല്പൻ
സച്ചിദാത്മകനീശനാം. **62**

മണ്ണും ചക്രവുമില്ലാതെ
കുടം നിർമ്മിച്ചിടുകവാൻ
അപൂർണ്ണനാം കുലാലന്ന്
ശക്തിയില്ലൊരു കാലവും. **63**

എന്നാൽ, സമ്പൂർണ്ണനാമീശ-
നുപാദാനാദിയെന്നിയേ
സങ്കല്പത്താൽ ജഗത്തെല്ലാം
സൃഷ്ടിക്കാൻ ശക്തനെപ്പോഴും. **64**

## പ്രപഞ്ചത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും ഈശ്വരൻതന്നെ:

പ്രപഞ്ചത്തിൻെറ കർത്താവാ-
ണീശ്വരൻ; സഹകാരിയും
ഉപാദാനവുമീശൻ തൻ
സത്യസങ്കല്പശക്തിയാം. **65**

സർവ്വജ്ഞനീശ്വരൻ തന്റെ
സങ്കല്പത്താൽ ചമച്ചിടും
ജഗന്മണ്ഡലമെല്ലാമേ-
യീശസങ്കല്പമാത്രമാം. 66

ജീവനിൽ സ്വപ്നദൃശ്യങ്ങ-
ളുണ്ടായി മറയുന്ന പോൽ,
നിത്യനാമീശനിൽ വിശ്വ-
മുത്ഭവിച്ചു ലയിക്കയാം. 67

ഈശസങ്കല്പസഞ്ജാത-
മീലോകമൊരു കാര്യമാം,
ഇതിൻ കാരണമോ നിത്യ-
പൂർണ്ണനാം പരമേശ്വരൻ. 68

**ഈശ്വരന്റെ സർവ്വവ്യാപകത്വം:**

കാരണത്തിലൊതുങ്ങാതെ
കാര്യമെങ്ങുമിരുന്നിടാ;
അതിനാൽ, കാര്യമെല്ലാം സ്വത്-
കാരണം തന്നെ നിശ്ചയം. 69

മണ്ണിനെ വിട്ടു കുടമോ,
സ്വർണ്ണത്തെ വിട്ടു ഭൂഷയോ
തനിയേ തന്നെ ശോഭിപ്പ-
തെങ്ങുമേ കാണ്മതില്ല നാം. 70

അതുപോലീ ജഗത്തെല്ലാ-
മീശനെ വിട്ടു വേറെയായ്
പ്രകാശിക്കുന്നതേയില്ലെ-
ന്നറിയാമുററു നോക്കിയാൽ. 71

അക്ഷരങ്ങളിൽ നാദം പോ–
[1]ലൂർമ്മിജാലത്തിൽ നീരുപോൽ
ജഗത്തിലാകവേ വ്യാപി–
ച്ചിരിക്കുന്നു പരൻ പുമാൻ. 72

"ഈശാവാസ്യമിദം സർവ്വ–"
മെന്നോതും ശ്രുതിവാചകം
ലോകത്തെയീശരൂപത്തിൽ–
ക്കാണാനുള്ളുപദേശമാം. 73

**ഈശ്വരന്റെ സച്ചിദാനന്ദത്വം:**

[2]സത്തയായ് [3]ചിതിയായ് [4]പ്രീതി–
യായിട്ടെങ്ങുമിരുന്നിടും
പരമാം പൊരുളാണീശൻ
സച്ചിദാനന്ദവിഗ്രഹൻ. 74

നാമരൂപങ്ങളാം നീങ്ങുമ്പോ–
ളീക്കാണും ലോകമാകവേ
സച്ചിദാനന്ദമാമീശ–
രൂപമായ് ലാലസിക്കയായ് 75

**ഈശ്വരന്റെ സഗുണഭാവവും നിർഗ്ഗുണഭാവവും:**

സഗുണം നിർഗ്ഗുണം രണ്ടു
രൂപമീശ്വരനുള്ളതായ്
വേദം ജിജ്ഞാസുലോകത്തെ–
യുദ്ബോധിപ്പിച്ചിട്ടുന്നിതു. 76

---

1. തിരമാല. 2. നിത്യമായുള്ളതു്. 3. അറിവു്.
4 ആനന്ദം (സച്ചിദാനന്ദൻ)

സൽഗുണം; [1]സത്യകാമത്വം,
[2]ജഗത്കർത്തൃത്വമാദിയാം
ധർമ്മങ്ങൾ ചേർന്നിരിക്കുന്ന
പരമേശ്വരഭാവമാം. 77

ബ്രഹ്മാവും വിഷ്ണുവും രുദ്ര-
ദേവനും ത്രിപുരാംബയും
സ്കന്ദനും കാളിയും മററു-
മെല്ലാമപ്പരമേശ്വരൻ. 78

പലതായ് ഭക്തർ സേവിക്കും
ദേവതാദികളാകവേ
ഏകനാമീശ്വരൻ തൻെറ
നാനാഭാവങ്ങൾ മാത്രമാം. 79

**ഈശ്വരനും അവതാരവും:**

ഇജ്ജഗത്തിൻെറ കർത്തൃത്വ-
മുപാദാനത്വവും സ്വയം
ഏറെറടുത്തരുളും ദേവൻ
സർവ്വവ്യാപകനെങ്കിലും. 80

ദിവ്യമംഗളമാമോരോ
ലീലാവിഗ്രഹമാർന്നുടൻ
ഭക്തരെപ്പരിപാലിക്കെ-
ന്നവതാരമെടുത്തിടും (യുഗ്മകം) 81

---

1. ആഗ്രഹമെന്നും സത്യമാകുന്ന സ്വഭാവം.
2. ലോകത്തിൻെറ സൃഷ്ടികർത്താവ് എന്ന നില.

**ഈശ്വരദർശനത്തിനുള്ള സാധനകൾ:**

ഈശ്വരാർപ്പിതകർമ്മത്താൽ
ഭക്തിയാലും വിശുദ്ധരായ്
മരുവും സാധുലോകർക്കു
ദർശനം നൽകുമീശ്വരൻ. 82

സ്നാനം, വ്രതം, ജപം, പൂജ,
സത്സംഗം, ഗുരുസേവനം,
പുരാണപാഠമിവയാ–
ലീശഭക്തി വളർന്നിടും. 83

ഈശമാഹാത്മ്യമോർത്തുള്ള–
മലിഞ്ഞപ്പരമേശനിൽ
വിലയിച്ചു ജഗത്തെല്ലാം
മറക്കും നില ഭക്തിയാം. 84

പൂർണ്ണമാം ഭക്തിയുണ്ടായാൽ
പാപവും ശോകവും ക്ഷണം
വിനശിച്ചീശസായുജ്യ–
മുക്തിഭാവം കലർന്നിടാം, 85

**ഈശ്വരന്റെ ബ്രഹ്മഭാവം:**

എന്നാൽ, നിർഗ്ഗുണമാമീശ–
ഭാവം സച്ചിത്സുഖാത്മകം,
പൂർണ്ണമേകം, നിരാകാര–
മദ്വൈതം, ബ്രഹ്മസംജ്ഞകം 86

ബ്രഹ്മദർശനം:

''യത്സാക്ഷാദപരോക്ഷം'' തൊ-
ട്ടുള്ള വേദവചസ്സുകൾ
ബ്രഹ്മം പ്രത്യക്ഷമാണെന്നായ്
പ്രഖ്യാപിക്കുന്നു സുസ്ഫുടം. 87

[1]അക്ഷങ്ങൾക്കും മനസ്സിന്നു-
മറിയാൻ കഴിയായ്കയാൽ
ബ്രഹ്മം പ്രത്യക്ഷമല്ലെന്നും
ചൊല്ലുന്നു ശ്രുതി വേറെയും. 88

ഈവണ്ണമുള്ള വാക്യങ്ങൾ
പരസ്പരവിരുദ്ധമായ്
തോന്നാ,മെന്നാൽ ബലം [2]ബ്രഹ്മ-
പ്രത്യക്ഷശ്രുതിവാക്കിനാം. 89

ഇന്ദ്രിയങ്ങൾക്കു ദൂരത്താ-
യിരിക്കും ബ്രഹ്മമെപ്പൊഴും
ഞാനെന്നുള്ളൊരു ബുദ്ധിക്കു
ലക്ഷ്യമായി സ്ഫുരിക്കയാം. 90

[3]എന്നാലഹംപ്രത്യയത്തി-
ന്നവലംബനമായെഴും
ആത്മാവിനെ ബ്രഹ്മമായി-
ട്ടറിയാ മൂഢബുദ്ധികൾ. 91

---

1. പഞ്ചേന്ദ്രിയങ്ങൾ. 2. ബ്രഹ്മം പ്രത്യക്ഷമാണെന്നുള്ള വേദവാക്യത്തിനാണ് പ്രാബല്യം. 3. ഞാനെന്ന ബുദ്ധി.

പുറത്തേക്കു കുതിക്കുന്ന
മനവും [1]ധീന്ദ്രിയങ്ങളും
ബ്രഹ്മസ്വരൂപമറിവാൻ
കഴിവില്ലാതിരിക്കയാം. 92

അതുകൊണ്ടാണു വേദങ്ങ–
''ളഗ്രാഹ്യാദി''പദങ്ങളാൽ
ബ്രഹ്മം പ്രത്യക്ഷമല്ലാത്ത
വസ്തുവെന്നു കഥിപ്പതും. 93

എന്നാൽ, ഗുരൂപദേശത്താ–
ലുള്ളുണർന്ന മനീഷികൾ
കറയററ മനസ്സാലാ–
ബ്രഹ്മത്തെയറിയും സ്വയം. 94

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ–''
യെന്നു തൊട്ടുള്ള സൂക്തിയാൽ
വേദമിപ്പരമാർത്ഥത്തെ
വ്യക്തമാക്കിത്തരുന്നിതു. 95

അതിനാൽ, ഭക്തിഭാവത്താൽ
സഗുണബ്രഹ്മരൂപവും,
ജ്ഞാനത്താൽ നിർഗ്ഗുണബ്രഹ്മ–
രൂപവും കാണ്മു സജ്ജനം. 96

---

1. ജ്ഞാനേന്ദ്രിയങ്ങൾ.

**ഭക്തിയും സഗുണബ്രഹ്മസായൂജ്യവും:**

ഭക്തിയാലീ ലോകബന്ധ-
മററു ദിവ്യശരീരിയായ്
സഗുണബ്രഹ്മസായൂജ്യ-
സൗഖ്യം ജീവൻ ഭുജിച്ചിടും. 97

**ജ്ഞാനവും നിർഗ്ഗുണബ്രഹ്മപ്രാപ്തിയും:**

ജ്ഞാനിയോ, നിർവ്വികല്പാഖ്യ-
സമാധിയിലമേയമാം
നിർഗ്ഗുണബ്രഹ്മചൈതന്യം
ദർശിപ്പൂ സ്വസ്വരൂപമായ് 98

നിർഗ്ഗുണബ്രഹ്മനിഷ്ഠന്മാർ
ജീവന്മുക്തിസുഖത്തിനാൽ
തൃപ്തരായ്, ദേഹനാശത്തിൽ
ബ്രഹ്മമായ് വിലസും സ്വയം. 99

**ഉപസംഹാരം:**

[1]ലോകാകാരം കലർന്നാലും
[2]ലോകാതീതസ്വരൂപമായ്
പ്രകാശിക്കും പരബ്രഹ്മ-
മകക്കണ്ണിൽത്തെളിഞ്ഞിടും. 100

---

1. ലോകസ്വരൂപം.
2. ലോകത്തിൽ കവിഞ്ഞ സ്വരൂപത്തോടുകൂടിയവൻ

നാനാതരത്തിൽ വിലസുന്ന ജഗത്തിലെല്ലാ-
മൂനം വിനാ പരമസന്മയമായ് വിളങ്ങും
ജ്ഞാനസ്വരൂപ[1] നനഘൻ [2]ഭഗവാനെ ദർശി-
ച്ചാനന്ദമാർന്നു നിവസിക്കുക ദീർഘകാലം.

—:※:—

1. പാപമില്ലാത്തവൻ – നിർമ്മലൻ.
2. ഭഗവാൻ എന്ന ശബ്ദത്തിന് സഗുണപരമേശ്വരനെന്നും നിർഗ്ഗുണബ്രഹ്മമെന്നും അർത്ഥമുണ്ട്.

## II. അദ്വൈതബ്രഹ്മദർശനവും, ശ്രീ ശങ്കരഭഗവത്പാദരും.

**ബ്രഹ്മലക്ഷണം:**

[1]യാതൊന്നിലീ ജഗത്തുണ്ടായ്
നിലനിന്നഴിയുന്നുവോ,
ബ്രഹ്മമാണതു സമ്പൂർണ്ണ-
സച്ചിദാനന്ദമദ്വയം. 1

**ബ്രഹ്മവും സൃഷ്ടിയും:**

ഒന്നായിസ്സച്ചിദാനന്ദ-
മൂർത്തിയായ് മുമ്പിരുന്നതാം
ബ്രഹ്മം സ്വശക്തിയാലീശ-
ജീവാദിബഹുരൂപമായ്. 2

അനാദിയായ് സത്വരജ-
സ്തമോഗുണശരീരയായ്
അവ്യക്തയായ് ശക്തിയൊന്നാ-
ബ്രഹ്മത്തിൽ സ്ഥിതിചെയ്കയാം. 3

പ്രപഞ്ച[2]ബീജമായ് ബ്രഹ്മ-
ചൈതന്യത്തിലിരുന്നിട്ടു
ശക്തി സത്വാദിഭേദത്താൽ
മായാ / വിദ്യാദി രൂപമായ്. 4

---

1. പൂർവ്വാർദ്ധം ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണവും ഉത്തരാർദ്ധം സ്വരൂപലക്ഷണവുമാണ്. 2. ഉപാദാനകാരണം.

ഈശജീവജഗദ്ഭേദം:

മായയാൽ ബ്രഹ്മചൈതന്യ-
മീശനായു, മവിദ്യയാൽ
ജീവനായും, താമസിയാൽ
ജഗത്തായും സ്ഫുരിക്കയാം. 5

മായയിൽ പ്രതിബിംബിക്കും
ബ്രഹ്മമാണഖിലേശ്വരൻ;
അവിദ്യയിൽ സ്ഫുരിക്കുന്ന
ബ്രഹ്മത്തിൻ പേരായ ജീവനാം. 6

മായോപാധികമാം ബ്രഹ്മം
ജീവകർമ്മാനുസാരമായ്
മഹത്തായ ജഗത്തായി
വിവർത്തിച്ചരുളുന്നഹോ! 7

ആകാശം, കാററു, തീ, വെള്ളം,
ഭൂമിയെന്നീ ക്രമത്തിലായ്
പഞ്ചഭൂതങ്ങളുണ്ടായി-
പ്രപഞ്ചാകാരമാർന്നതേ. 8

[1] സമഷ്ടിവ്യഷ്ടിരൂപത്തിൽ-
ക്കാണുമീ ലോകമാകവേ
ഈശജീവശരീരങ്ങ-
ളാണെന്നോതുന്നു [2] തന്ത്രജ്ഞരം. 9

---

1. സർവജീവിസമൂഹത്തിൻെറയും വ്യക്തിയുടെയും രൂപത്തിൽ. 2. ശാസ്ത്രജ്ഞരം.

**ഈശ്വരൻ:**

സർവ്വപ്രപഞ്ചദേഹാഭി-
മാനിയാം പരമേശ്വരൻ
സൃഷ്ടിരക്ഷാദികർത്താവാ-
ണെങ്കിലും നിത്യമുക്തനാം. 10

**ജീവനും ബന്ധവും:**

എന്നാൽ, വ്യഷ്ടിശരീരത്തി-
ലഹംബുദ്ധിയുറയ്ക്കയാൽ
ജീവൻ സംസാരബന്ധത്തിൽ-
പ്പെട്ടു കഷ്ടപ്പെടുന്നഹോ! 11

എണ്ണമില്ലാത്ത ദേഹങ്ങ-
ളെടുത്തും തള്ളിയും സദാ
മൂന്നു ലോകത്തിലും ജീവൻ
കറങ്ങുന്നു യുഗങ്ങളായ്. 12

കർമ്മാനുസാരമായ് ദേഹി
സ്വർഗ്ഗ ഭൂ നരകങ്ങളിൽ
സുഖദുഃഖങ്ങളോരോന്നു
മാറി മാറിബ്ഭുജിക്കയാം. 13

**ജീവനും വൈദികജ്ഞാനവും:**

സത്കർമ്മം പക്വമാകുമ്പോൾ
ജീവൻ [1]ശ്രേയോഭിലാഷിയായ്
വൈദികജ്ഞാനമാർജ്ജിച്ചു
കൈവല്യപദമാർന്നിടും. 14

---

1. മോക്ഷത്തിൽ കൊതികൊണ്ടു്.

ജീവന്നു[1]ഭ്യുദയശ്രേയഃ–
സിദ്ധിക്കായ് പരമേശ്വരൻ
ഉപദേശിച്ച വാക്യങ്ങ–
ളാണു വേദം സനാതനം. 15

**വേദത്തിന്റെ പരമപ്രാമാണ്യം:**

ഇന്ദ്രിയാതീതമാം ധർമ്മാ–
ധർമ്മങ്ങളും ബ്രഹ്മതത്വവും
ബോദ്ധ്യമാകാനുള്ള മുഖ്യ–
പ്രമാണം ശ്രുതിമാത്രമാം. 16

**വേദവും മൂന്നുവിധത്തിലുള്ള ഉപദേശങ്ങളും:**

''വിധി നിഷേധ സിദ്ധാർത്ഥ–
ബോധകാ''ഖ്യങ്ങളിങ്ങനെ
വേദവാക്യങ്ങളേ മൂന്നു
ഭാഗമായ് വിഭജിച്ചിടാം. 17

''വിധിനിഷേധവാക്യങ്ങൾ''
[2]കർത്തവ്യവിഷയങ്ങളാം;
സിദ്ധാർത്ഥബോധകം വാക്യം
[3]വസ്തുതത്വപ്രകാശകം. 18

---

1. ലോകസുഖമെന്നയും മോക്ഷവും സിദ്ധിക്കാൻ. 2. ചെയ്യേണ്ട കാര്യങ്ങൾ വിവരിക്കുന്നവയാണ്. 3. ബ്രഹ്മതത്വത്തെ പ്രകാശിപ്പിക്കുന്നതാണ്.

അവയിൽ വിധിവാക്യങ്ങ-
ളഗ്നിഹോത്രാദികങ്ങളാം
കർമ്മങ്ങളാം ചെയ്തി[1]ഹാമുത്ര-
സുഖം നേടാൻ വിധിക്കയാം. 19

നിന്ദ്യകർമ്മങ്ങളിൽ നിന്നും
മർത്ത്യരെപ്പിൻതിരിച്ചുടൻ
സത്കർമ്മം ചെയ്യുവാൻ പ്രേരി-
പ്പിക്കും വാക്യം നിഷേധമാം. 20

പരസ്ത്രീഗമനം, മദ്യ-
പാനം, മോഷണമാദിയാം
ദുഷ്കൃത്യരാശി ചെയ്യായ്കെ-
ന്നോതുന്നതു നിഷേധമാം. 21

അനാദിമായയിൽപ്പെട്ടു
[2]ശരീരാത്മാഭിമാനിയായ്,
[3]പശുവിൻ മട്ടിലാഹാര-
[4]നിദ്രാമൈഥുനസക്തനായ്, 22

മൂഢനായ്, ദീനനായ്, മേവും
മർത്ത്യനുദ്ഗതി കൈവരാൻ
''വിധി നിഷേധവാക്യങ്ങൾ''
ധർമ്മമാർഗ്ഗം തെളിക്കയാം. (യുഗ്മകം) 23

---

1. ഇഹാമുത്രസുഖം = ഇഹലോകപരലോകസുഖം. 2 ശരീരമാണ് ആത്മാവെന്ന് അഭിമാനിക്കുന്നവനായി. 3. മൃഗം 4. ഉറക്കം, സ്ത്രീച്ചേർച്ച എന്നിവയിൽ തത്പരനായി.

**പുണ്യവും ഇഹപരസുഖങ്ങളും:**

വേദം വിധിക്കും കർമ്മങ്ങൾ
ചെയ്താൽ പുണ്യം ലഭിച്ചിടും
അതിനാലിഹ ലോകത്തും
സ്വർഗ്ഗത്തും സുഖമാർന്നിടാം. 24

**പാപവും ദുഃഖാനുഭവവും:**

നിഷിദ്ധകർമ്മം ചെയ്തീടിൽ
പാപമുണ്ടാകുമാർക്കുമേ;
പാപത്താൽ ദുഃഖമല്ലാതെ
സുഖമെങ്ങും ലഭിച്ചിടാ. 25

**കർമ്മഫലത്തിന്റെ നശ്വരത്വം:**

എന്നാൽ, പുണ്യത്തിനാലുണ്ടാം
സർവ്വലോകസുഖങ്ങളും
ക്ഷയിച്ചു പോവതായ് വേദ-
പ്രമാണത്താലറിഞ്ഞിടാം. 26

താൻ, [1]വിജ്ഞാതാവു, [2]കർത്താവു,
[3]ഭോക്താവാദി പലേ വിധം
അഭിമാനിക്കയാൽ ജീവ-
നുണ്ടാകാ [4]ശാശ്വതം സുഖം. 27

---

1. അറിയുന്നവൻ. 2. ചെയ്യുന്നവൻ.
3. അനുഭവിക്കുന്നവൻ. 4. നിത്യസുഖം.

## ഈശ്വരാർപ്പണകർമ്മവും തത്വജിജ്ഞാസയും:

ഈശ്വരാർപ്പണമായ് കർമ്മം
ചെയ്താൽ ശുദ്ധമനസ്സനായ്
[1]തത്വജിജ്ഞാസുവായ് [2]മർത്ത്യൻ
[3]നിത്യസൗഖ്യം കൊതിച്ചിടും. 28

## ജിജ്ഞാസുവും സിദ്ധാർത്ഥബോധകവാക്യവും:

ആ മട്ടുള്ളുത്തമന്മാരാം
നരർക്കാശ്വാസമേകുവാൻ
സിദ്ധാർത്ഥബോധകം വാക്യ—
മുപദേശിക്കയാം ശ്രുതി. 29

പ്രാപ്തമാണെങ്കിലും [4]ഭ്രാന്തി—
മൂലമപ്രാപ്തമെന്നപോൽ
തോന്നും പൊരുളിനെക്കാട്ടും
വാക്യം സിദ്ധാർത്ഥബോധകം. 30

ദേഹത്തിൽത്തോന്നുമീയാത്മ—
ബുദ്ധി നീക്കി മുമുക്ഷുവിൽ
ബ്രഹ്മാത്മബോധമുണ്ടാക്കും
വാക്യം സിദ്ധാർത്ഥബോധകം. 31

---

1. ജീവാത്മബന്ധമോക്ഷാദിതത്വം അറിയണമെന്നാഗ്രഹിക്കുന്നവനായി. 2. മനുഷ്യൻ. 3. മോക്ഷം.
4. ഒന്നിനെ മറെറാന്നായി തെററിദ്ധരിക്കുന്ന ബുദ്ധി.

**അവാന്തരവാക്യവും മഹാവാക്യവും:**

അവാന്തരവചസ്സെന്നും
മഹാവചനമെന്നുമായ്
സിദ്ധാർത്ഥബോധകം വാക്യം
രണ്ടു മാതിരിയുണ്ടിഹ. 32

ബ്രഹ്മത്തേയും ജീവനേയും
വെവ്വേറെ വിവരിപ്പതാം
വചസ്സവാന്തരാഭിഖ്യ-
മായിച്ചൊല്ലപ്പെടുന്നിതു. 33

"ബ്രഹ്മം [1]സച്ചിത്സുഖം", "ജീവ-
[2]നവസ്ഥാത്രയസാക്ഷിയാം"
ഇത്യാദിയായ്ക്കാണ്മതെല്ലാ-
മവാന്തരവചസ്സുകാം. 34

"ജീവൻ ബ്രഹ്മം തന്നെ"യെന്നു
സന്ദേഹം വിട്ടുരച്ചിടും.
'തത്ത്വമസ്യാ'ദി മന്ത്രങ്ങൾ
മഹാവാക്യാഭിധങ്ങളാം. 35

അവാന്തരവചഃസാരം
നല്ലവണ്ണം ഗ്രഹിക്കിലേ
മഹാവാക്യാർത്ഥമുള്ളത്തിൽ-
പ്പതിയൂ സംശയം വിനാ. 36

---

1. സച്ചിദാനന്ദം. 2. ഉണർന്നിരിപ്പ്, കിനാവുകാണൽ, ഉറക്കം (മയക്കം).

അവാന്തരോക്തി [1]ബ്രഹ്മാവിൻ
പരോക്ഷജ്ഞാനമേകിടും
മഹാവചനമോ, ബ്രഹ്മ–
സാക്ഷാത്കാരം തരുന്നതാം. 37

അതിനാൽ, പരഹംസാഖ്യ–
സന്ന്യാസം, കൈവരിച്ചുടൻ
ആചാര്യനിൽ നിന്നു വേദ–
മഹാവാക്യം ശ്രവിക്കണം. 38

**നാലുവേദങ്ങളും മഹാവാക്യങ്ങളും:**

ഋഗ്യജുസ്സാമാഥർവ്വങ്ങ–
ളെന്നപേരിൽ പ്രസിദ്ധമാം
വേദം നാലിലുമുണ്ടോരോ
മഹാവാക്യം സുവിശ്രുതം. 39

ഈവാക്യങ്ങളിലുൾപ്പെട്ട
പദങ്ങളിലൊരോന്നിലും
[2]വാച്യലക്ഷ്യപ്രഭേദത്താ–
ലീരണ്ടർത്ഥം സ്ഫുരിച്ചിടും. 40

എന്നാൽ, വാച്യത്തെ വിട്ടിട്ടു
ലക്ഷ്യാർത്ഥത്തെയെടുക്കിലേ
[3]ജീവബ്രഹ്മൈക്യബോധത്താ–
ലുള്ളം നന്നായ്ത്തെളിഞ്ഞിടൂ. 41

---

1. ബ്രഹ്മത്തിൽ. 2 ആദ്യകേൾവിയിൽ വെളിവാകുന്നതും ചിന്തിച്ചു വെളിവാക്കേണ്ടതും എന്ന വ്യത്യാസത്താൽ.
3. ജീവനും ബ്രഹ്മവും ഒന്നെന്ന അറിവാൽ.

## മഹാവാക്യാർത്ഥവിചാരം:

"പ്രജ്ഞാനം ബ്രഹ്മ"മെന്നുള്ള
മഹാവചനമുത്തമം
ഋഗ്വേദോപനിഷത്താകു-
മൈതരേയത്തിലുള്ളതാം. 42

ഇന്ദ്രിയങ്ങൾ വഴിക്കോരോ
വിഷയത്തെയറിഞ്ഞിടും.
ദേഹാഭിമാനിയാം ജീവൻ
പ്രജ്ഞാനപദവാച്യമാം. 43

ചേതനാ ചേതനാകാര-
മിജ്ജഗത്തിന്നു ഹേതുവായ്
വർത്തിക്കമീശ്വരൻ ബ്രഹ്മ-
ശബ്ദത്തിൻ വാച്യമായ്‌വരും. 44

മൂന്നവസ്ഥയിലും മാറാ-
ത്തറിവായ് നിലനിന്നിടും
[1]കൂടസ്ഥസാക്ഷിചൈതന്യം
പ്രജ്ഞാനപദലക്ഷ്യമാം. 45

ഒരു മാററവുമില്ലാതെ
യെങ്ങുമൊന്നായിരുന്നിടും
[2]പരമാമുണ്മയാം, ബ്രഹ്മ-
ശബ്ദലക്ഷ്യാർത്ഥമെപ്പോഴും. 46

---

1. നിർവികാരമായി സാക്ഷിഭാവത്തിൽ വിളങ്ങുന്ന വസ്തു.
2. പരമസത്യമാണ്.

ശബ്ദസ്പർശാദിയാം ഭിന്ന-
വിഷയങ്ങളെയാകവേ
നന്നായ് വിളക്കും പ്രജ്ഞാന-
മറിവാ,ണതു നിത്യമാം 47

അറിയപ്പെടുമീ ദൃശ്യ-
മറിവായ്ത്തന്നെ നില്ക്കയാം
അറിവെന്നിയെ മറ്റൊന്നും
ചെറുതും വെളിവായ് വരാ. 48

അറിയാതൊന്നുമുണ്ടെന്നു
പറയാൻ കഴിയായ്കയാൽ
പെരുതാം ദൃശ്യമെല്ലാം മു-
റ്ററിവെന്നു ധരിച്ചിടാം. 49

കറയററു വിളങ്ങും [1]മു-
റററിവാണു പരം പൊരുൾ
"പ്രജ്ഞാനം" , "ബ്രഹ്മ"മീ രണ്ടു-
മതിൻ [2]ലക്ഷകശബ്ദമാം. 50

മറയാത്തറിവാം ജീവ-
നുണ്മയാം ബ്രഹ്മരൂപമായ്
മരുവുന്നതു കാണാമി-
'പ്രജ്ഞാനം ബ്രഹ്മ'സൂക്തിയാൽ, 51

---

1. പൂർണ്ണജ്ഞാനം. 2. ചൂണ്ടിക്കാണിക്കുന്ന.

[1]'ഞാൻ ബ്രഹ്മമാണെന്നു കേറംകും
മഹാവാചകതല്ലജം
[2]യജുർവ്വേദശിരോഭൃത–
ബൃഹദാരണ്യകസ്ഥമാം. 52

ദേഹാദിദൃശ്യ ധർമ്മങ്ങ–
ളേറെറടുത്തു കുഴഞ്ഞിടും
ചിദാഭാസാത്മകൻ ജീവൻ
'ഞാൻ പദ'ത്തിൻെറ വാച്യമാം. 53

വിരാട്ടുതൊട്ടങ്ങവ്യക്തം
വരെയുള്ളുടലേന്തിടും
സർവ്വജ്ഞനീശ്വരൻ ബ്രഹ്മ–
പദവാച്യാത്ഥമായിടും. 54

സ്ഥൂലസൂക്ഷ്മാദിദേഹങ്ങറം–
ക്കെല്ലാമാലംബസാക്ഷിയായ്
മരുവുന്നൊരു [3]കൂടസ്ഥ–
ചിത്തു 'ഞാൻപദ'ലക്ഷ്യമാം. 55

ദേശകാലപരിഛേദ–
മുക്തമായ് നിത്യമുക്തമായ്
വർത്തിക്കുന്നൊരു സമ്പൂർണ്ണ–
സത്തയീ ബ്രഹ്മലക്ഷ്യമാം. 56

---

1. "അഹംബ്രഹ്മാസ്മി" 2. യജുർവേദത്തിലെ പരമപ്രധാനമായ ബൃഹദാരണ്യകോപനിഷത്തിലുള്ളതാണ്. 3. നിർവ്വികാരനായ ആത്മാവ്.

മൂന്നവസ്ഥയിലും നിത്യ-
സാക്ഷിയായ് മരുവുന്ന ഞാൻ
[1]സത്താ സാമാന്യമാം ബ്രഹ്മ-
മാണെന്നീ മൊഴി ചൊല്ലയാം. 57

[2]'നീയതാകുന്നു'വെന്നുള്ള
മഹാവാക്യം തമോപഹം
സാമവേദശിരസ്സാകം
ഛാന്ദോഗ്യത്തിലെഴുന്നതാം. 58

അവിദ്യോപാധികൻ സ്ഥൂല-
സൂക്ഷ്മകാരണദേഹവാൻ
ജീവൻ, 'നീ'യെന്ന ശബ്ദത്തിൻ
വാച്യമാണോർത്തു നോക്കിയാൽ. 59

ഈ ലോകത്തിൻ സൃഷ്ടിരക്ഷാ-
സംഹാരങ്ങളാം നടത്തിടും
മായോപാധികനാമീശ-
'നതി'ൻ വാച്യാർത്ഥമായ് വരും. 60

ദേഹത്രയത്തിന്നു [3]സത്താ-
സ്ഫൂർത്തി നല്കി വിളങ്ങിടും
സച്ചിദാനന്ദമാം സാക്ഷി
'നീ പദ'ത്തിന്റെ ലക്ഷ്യമാം. 61

---

1. സാമാന്യരൂപത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്ന ഉണ്മ.
2. 'തത്ത്വമസി' 3 സ്ഥിതിയും തിളക്കവും.

നിത്യമായ് പൂർണ്ണമായ് സത്തായ്
ചിത്തായാനന്ദമായ് സദാ
ദ്യോതിക്കും നിർഗ്ഗുണ ബ്രഹ്മ–
മതിൻ ലക്ഷ്യാർത്ഥമായ് വരും. 62

'നീ' ശുദ്ധസാക്ഷി; ചൈതന്യ,–
'മതോ', ബ്രഹ്മം സ്വയം പ്രഭം;
'ആകുന്നു'വെന്നാ ക്രിയ നിൻ
ബ്രഹ്മത്വം തെളിയിക്കയാം. 63

[1] 'ഈയാത്മാ ബ്രഹ്മ'മാണെന്ന
മഹാവാക്യം സുശോഭനം
അഥർവണത്തിലുൾപ്പെട്ട
മാണ്ഡൂക്യത്തിൽ ശ്രവിപ്പതാം. 64

പ്രത്യക്ഷമാ'യഹം വൃത്തി'
വഴിക്കെന്നും വിളങ്ങിടും
കായാഭിമാനിയാം ജീവ–
നീയാത്മപദ വാച്യമാം. 65

ഈ ജഗത്തിന്റെ കർത്തൃത്വ–
മുപാദാനത്വവും സ്വയം
വഹിക്കും സത്യ സങ്കല്പ–
നീശ്വരൻ ബ്രഹ്മവാച്യമാം. 66

1. 'അയമാത്മാ ബ്രഹ്മ'.

മാറും [1]ജാഗരനിദ്രാദി–
ഭാവങ്ങൾക്കൊക്കെസാക്ഷിയായ്
മാറാതിരിക്കും ചൈതന്യ–
മീയാത്മപദലക്ഷ്യമാം. 67

നാനാതരത്തിൽത്തോന്നുന്ന
ഭൂതജാലത്തിലാകവേ
വ്യാപിച്ചിരിക്കുമദ്വൈത–
സത്തയാ ബ്രഹ്മലക്ഷ്യമാം. 68

ഞാനെന്ന ചിത്തവൃത്തിക്കു
ലക്ഷ്യമായ് നില നിന്നിടും
ആത്മാവാ ബ്രഹ്മമാണെന്നീ
വാക്യത്താൽ നിശ്ചയിച്ചിടാം. 69

**മഹാവാക്യങ്ങളും അദ്വൈത ബ്രഹ്മബോധവും.**

സർവ്വവേദ ശിരോഭൂത–
രതമീനാലുവാക്യവും
ശ്രോതാവിൽ സഹജാദ്വൈത–
ബ്രഹ്മബോധമിയററിടും.. 70

**മഹാവാക്യശ്രവണവും ആത്മബോധോദയവും:**

മറന്നുപോയ കണ്ഠസ്ഥ–
മാല തേടി നടന്നവൻ
ആപ്തവാക്കാൽ സ്വകണ്ഠത്തി–
ലതു കണ്ടിമ്പമാണ്ടു പോൽ, 71

---

1. ഉണർന്ന അവസ്ഥ, ഉറക്കം മുതലായ ഭാവങ്ങൾ.

ആത്മവിസ്മൃതിയാൽ താപ–
ത്രയത്തിൽപ്പെട്ട മാനവൻ
മഹാവാക്യം ശ്രവിച്ചാത്മ–
ബോധമാന്നു സുഖിച്ചിടും. 72
(യുഗ്മകം)

നിത്യമാം സുഖമാത്മാവിൻ
സ്വരൂപ; മതവിദ്യയാൽ
മറഞ്ഞിരിക്കയോ,ണാത്മ–
ജ്ഞാനമാ മറനീക്കിടും. 73

**ആത്മജ്ഞാനവും ആചാര്യനും:**

മഹാവാചകലക്ഷ്യാത്ഥ–
ജ്ഞാനമുള്ളിലുദിക്കുവാൻ
ആചാര്യകൃപയും ചിത്ത–
ശുദ്ധിയും വേണമാക്കമേ. 74

വേദശാസ്ത്രജ്ഞനായ് ബ്രഹ്മ–
നിഷ്ഠനായ് സമദർശിയായ്
മരുവും ഗുരുവിൽ നിന്നും
മഹാവാക്യം ശ്രവിക്കണം. 75

ഗുരുവോതും മഹാവാക്യം
കേട്ടും തത്പൊരുളെപ്പൊഴും
ചിന്തിച്ചും സ്വസ്വരൂപത്തെ–
ക്കാണണം ബ്രഹ്മവസ്തുവായ്. 76

**മഹാവാക്യശ്രവണലക്ഷണം:**

വേദതാത്പര്യമദ്വൈത-
ബ്രഹ്മത്തെത്തെളിയിക്കലൊായ്
ഗുരുവിൻ മൊഴിയാലുള്ളി-
ലുറസ്സുന്നതു [1]കേഴ്‌വിയാം. 77

**മനനലക്ഷണം:**

[2]അന്വയ വ്യതിരേകാദി-
യുക്തിയാൽ സാക്ഷിയെസ്സദാ
ബ്രഹ്മമായ്ക്കാണമാറുള്ള
ചിന്തനം മനനാഭിധം. 78

**നിദിദ്ധ്യാസനലക്ഷണം:**

സന്ദേഹം തെല്ലുമില്ലാതെ
ജീവനെ ബ്രഹ്മരൂപമായ്
നിർണ്ണയിക്കും മനോവൃത്തി
നിദിദ്ധ്യാസനസംജ്ഞമാം. 79

---

1. ശ്രവണം. 2. മൂന്നുകാലത്തിലും മൂന്നവസ്ഥയിലും മാറാതെ തുടർന്നു നില്ക്കുന്നതു് സത്യമായ ബ്രഹ്മമാണെന്നും, മാറിക്കൊണ്ടിരിക്കുന്നതു് മിഥ്യയായ പ്രപഞ്ചമാണെന്നുമുള്ള വിചാരക്രമത്തിന് അന്വയവ്യതിരേകയുക്തി.

അന്വയം = തുടർന്നുനില്ക്കുന്നതു്
വ്യതിരേകം = മാറിക്കൊണ്ടിരിക്കുന്നതു്.

**ശ്രവണാദികളും മോക്ഷവും:**

ശ്രവണാദികളാലാത്മാ-
കാരമായ്ത്തീന്ന മാനസം
മായാമോഹം നശിപ്പിച്ചു
ജീവനേ മുക്തനാക്കീടും. 80

നിദ്രയിൽപ്പെട്ട ഭൂപാലൻ
പിച്ചതെണ്ടി നടക്കിലും,
ഉണരുമ്പോഴും പഴേ മട്ടിൽ
വിത്തവാനായ് സുഖിച്ചിടും. 81

അതുപോൽ, മായയിൽപ്പെട്ടാ-
ബ്രഹ്മം ദേഹാഭിമാനിയായ്
ജീവനായ് ക്ലേശമാന്നാലും
ജ്ഞാനത്താൽ മുക്തിയാന്നിടും. 82

ബ്രഹ്മത്തെ നിജരൂപത്തിൽ-
ക്കണ്ടു 'ജീവൻവിമുക്ത'നായ്
മരുവും മർത്ത്യനാ[1]ണാപ്ത-
കാമനും കൃതകൃത്യനും. 83

**ബന്ധനും മുക്തനും:**

ദേഹാത്മബുദ്ധി വാഴുന്ന
മർത്ത്യൻ സംസാരബദ്ധനാം;
ബ്രഹ്മാത്മബുദ്ധി സിദ്ധിച്ച
മർത്ത്യൻ സംസാരമുക്തനും. 84

---

1. സാധിക്കേണ്ടതു സാധിച്ചവൻ.

**ജീവബ്രഹ്മൈക്യദർശനം:**

ദേഹേന്ദ്രിയപ്രാണമനോ-
ബുദ്ധ്യഹങ്കാര സാക്ഷിയായ്
ചിന്മാത്രമായ് പ്രകാശിക്കും
ജീവൻ ബ്രഹ്മസ്വരൂപമാം. 85

ബ്രഹ്മലക്ഷണമെല്ലാമീ
[1] പ്രത്യഗാത്മാവിലുള്ളതായ്
വിചാരത്താൽ നിശ്ചയിപ്പ-
തത്രേ ബ്രഹ്മാത്മദർശനം. 86

**ഭേദദർശനം വ്യാവഹാരികവും,**
**അദ്വൈതദർശനം പാരമാർത്ഥികവും:**

ഈശജീവജഗദ്ഭേദം
വ്യാവഹാരികമാത്രമാം.
വേദസിദ്ധാന്തമദ്വൈത-
മതുതാൻ പാരമാർത്ഥികം. 87

വ്യാവഹാരികഭേദത്തെ-
സ്സത്യമെന്നു നിനയ്ക്കയാൽ
ജീവനും ബ്രഹ്മവും രണ്ടെ-
ന്നുദ്ഘോഷിക്കുന്നു താർക്കികർ. 88

ഘടാകാശം മഠാകാശ-
മെന്നു രണ്ടായ് കഥിക്കിലും
ബുദ്ധിശാലികളാകാശ-
മൊന്നാണെന്നേ ധരിച്ചിട്ടു. 89

---

1. ജീവാത്മാവ്.

അതുപോൽ, ജീവനും [1]സത്തും
രണ്ടായിത്തോന്നുമെങ്കിലും
ബ്രഹ്മവാദികളൊന്നായി-
ക്കാണുന്നു തത്വദൃഷ്ടിയിൽ. 90

## സൃഷ്ടിയും അദ്വൈതസിദ്ധാന്തവും:

എന്നാൽ, ഭേദം തോന്നിടുന്ന
സൃഷ്ട്യാദിപ്രതിപാദനം
വേദത്തിലുണ്ട്, [2]തദ്ധ്യാസ-
രൂപമാണെന്നു കാണണം. 91

ബ്രഹ്മം ജഗത്കാരണമെ-
ന്നോതും ശ്രുതികളൊക്കെയും
ജഗത്തും ബ്രഹ്മമാണെന്നു
ചൊല്ലുന്നു,ണ്ടപവാദമായ് 92

ബ്രഹ്മത്തിൽ നാമരൂപാദി-
യദ്ധ്യസിപ്പതു സൃഷ്ടിയാം.
സൃഷ്ടി വാസ്തവമല്ലെന്നു
ബോധിപ്പതപവാദമാം. 93

സൃഷ്ടിസ്ഥിതിവിനാശങ്ങൾ
വർണ്ണിച്ചാമ്നായസൂക്തികൾ
ജഗന്മിഥ്യാത്വവും ബ്രഹ്മ-
സദ്ഭാവവുമുരയ്ക്കയാം. 94

---

1. ബ്രഹ്മവും. 2. അദ്ധ്യാസം = ഒരു വസ്തുവിനെ മറ്റൊന്നായി തെറ്റിദ്ധരിക്കുന്നതു്. 3. 'സർവം ഖല്വിദം ബ്രഹ്മ'

**ജഗത്ത് ബ്രഹ്മസ്വരൂപം:**

ബ്രഹ്മം പൂർണ്ണ,മതിൽനിന്നു
ഭിന്നമായൊരുവസ്തുവും
ഉണ്ടാകി,ല്ലതിനാലെല്ലാ
ജഗത്തും ബ്രഹ്മരൂപമാം. 95

3 ഇതെല്ലാം ബ്രഹ്മ'മാണെന്നു
ചൊല്ലും വേദവചസ്സിനാൽ
ബ്രഹ്മമല്ലാതെ വേറൊന്നു-
മെങ്ങുമില്ലെന്നറിഞ്ഞിടാം. 96

സ്വപ്നപ്രപഞ്ചമക്കാലം
സത്യമായ്ത്തോന്നുമെങ്കിലും
ജാഗരത്തിലതെല്ലാം തത്-
സാക്ഷിയിൽ ചേർന്നു മാഞ്ഞുപോം. 97

അതുപോൽ, ജാഗരം, സ്വപ്നം,
സുഷുപ്തിയെന്നീ ജഗത്തുകാം
ഏകമാം തത്സാക്ഷിയിങ്ക-
ലടങ്ങുന്നു സമാധിയിൽ. 98

നിത്യമാം സാക്ഷിയിൽത്തോന്നി
മായും സാക്ഷ്യങ്ങളൊക്കെയും
സാക്ഷിസ്വരൂപമാ,ണോർത്താൽ
സാക്ഷി ബ്രഹ്മം സദാത്മകം. 99

പ്രപഞ്ചപ്രതീതിക്കു കാരണം മായ;
വിദ്യയാൽ അതു നശിക്കും:

ബ്രഹ്മസത്തയിലീ ദൃശ്യം
മായയാൽ തോന്നിടുന്നതാം
വിദ്യയാൽ മായ നീങ്ങുമ്പോ-
ളെല്ലാം ബ്രഹ്മസ്വരൂപമാം. 100

വിദ്യാസ്വരൂപം:

വേദവാക്യവിചാരത്താൽ
ബ്രഹ്മാകാരം കലർന്നിടും
ചിത്തവൃത്തി മഹത്താകും
വിദ്യയായ് വിജയിപ്പുതേ. 101

വിദ്യയും പ്രപഞ്ചപ്രതീതിനാശവും:

[1]രജ്ജുസ്വരൂപബോധത്താൽ
[2]രജ്ജുസർപ്പപ്രതീതിപോൽ
ബ്രഹ്മസ്വരൂപബോധത്താൽ
പ്രപഞ്ചം വിനശിച്ചുപോം. 102

അദ്ധ്യസ്തമാം പ്രപഞ്ചത്തെ-
യധിഷ്ഠാനസ്വരൂപമാം
ബ്രഹ്മമായ്ക്കാണ്മതോർത്തീടിൽ
പ്രപഞ്ചത്തിൻ വിനാശമാം. 103

---

1. കയറിനെപ്പറ്റിയുള്ള ശരിയായ അറിവ്.
2. കയറു സർപ്പം എന്ന തോന്നൽ.

തിരമാലയെ നീരായും
വസ്ത്രത്തേയിഴയായുമേ
കാണുംവണ്ണം പ്രപഞ്ചത്തെ
ബ്രഹ്മമായ്ക്കാണണം സദാ. 104

ഈശജീവജഗദ്ഭേദം
ദ്രഷ്ടൃദൃശ്യവിഭേദവും
ബ്രഹ്മദർശനമാത്രത്താൽ
നഷ്ടമായ്ത്തീരുമാക്കുമേ. 105

അവിദ്യയാൽത്തോന്നിടുന്ന
നാനാത്വഭ്രമമാകവേ
ബ്രഹ്മദർശനമുണ്ടായാൽ
മാത്രമേ മാഞ്ഞുപോയിടൂ. 106

## ബ്രഹ്മസാക്ഷാത്കാരവും ജീവന്മുക്തിയും:

ബ്രഹ്മസാക്ഷാത്കാരസിദ്ധി–
യുള്ള സത്തുക്കളൊക്കെയും
തുഷ്ടരായ് തൃപ്തരായ് ജീവ–
ന്മുക്തരായ് വിജയിക്കയാം. 107

ശ്രീശങ്കരാചാര്യർ തൊട്ടു
വളരെപ്പരിവ്രാജകർ
ജീവദ്ദശയിലും മുക്തി
സൗഖ്യമാന്നു വസിച്ചിതേ. 108

**ശ്രീ ശങ്കരാചാര്യർ:**

സഹ്യസാഗരമദ്ധ്യത്തി–
ലുള്ള കേരളഭൂമിയിൽ
മുന്നമുണ്ടായി നമ്പൂരി–
യേകൻ ശങ്കരനാമകൻ. 109

സർവ്വജ്ഞനായ് സർവ്വലോക–
ഗുരുവായ് ബ്രഹ്മനിഷ്ഠനായ്
സന്ന്യാസിശ്രേഷ്ഠനായ്ത്തീർന്നാ–
നാ വിപ്രൻ ശങ്കരാഭിധൻ. 110

ചാർവ്വാക ജൈനബൌദ്ധാദി–
[1]വേദബാഹ്യമതങ്ങളെ
ഖണ്ഡിച്ചാ, [2]ശ്രൗതധർമ്മത്തെ–
പ്പുനഃസ്ഥാപിച്ചു ശങ്കരൻ. 111

ബ്രഹ്മസൂത്രാദിഭാഷ്യങ്ങൾ–
വഴിക്കഗ്ഗുരുസത്തമൻ
അദ്വൈതബ്രഹ്മവിജ്ഞാനം
ചൊരിഞ്ഞൂ നാട്ടിലാകവേ. 112

മോക്ഷലാഭത്തിനായ് വേദ–
മഹാവാക്യങ്ങളഗ്ഗുരു
ശിഷ്യന്മാൎക്കുപദേശിച്ചു
കൊടുത്തു വിധിപൂർവ്വകം. 113

---

1. വേദത്തിനു വിപരീതമായ മതങ്ങൾ.
2. വേദധർമ്മം.

## ശ്രീ ശങ്കരാചാര്യരും നാലു മഠങ്ങളും:

പുണ്യഭൂവാം ഭാരതത്തിൻ
നാലുദിക്കിലുമമ്മഹാൻ
ബ്രഹ്മവിദ്യാഭിവൃദ്ധിക്കായ്
മഠങ്ങളാം നാലു തീർത്തുതേ. 114

ആ മഠങ്ങളിലാചാര്യ–
ന്മാരായ്ത്തൻ നാലുശിഷ്യരെ
വാഴിച്ചു ശങ്കരാചാര്യർ
ലോകാനുഗ്രഹതത്പരൻ. 115

കിഴക്കുള്ള ജഗന്നാഥ–
പുരിയിൽ [1]പത്മപാദരെ
ഗോവർദ്ധനമഠാചാര്യ–
നാക്കിനാനജ്ജഗദ്ഗുരു. 116

മഹാത്മാവാം പത്മപാദൻ
ഗോവർദ്ധനമഠം വഴി
ഋഗ്വേദസ്ഥ മഹാവാക്യം
പ്രകാശിപ്പിച്ചു ശിഷ്യരിൽ. 117

[2]സുരേശ്വരാഖ്യനാം ശിഷ്യ–
മുഖ്യനെദ്ദേശികോത്തമൻ
തെക്കു ശൃംഗേരിയിലെഴും
മഠത്തിൻപതിയാക്കിനാൻ. 118

---

1. സനന്ദനൻ 2. മണ്ഡനമിശ്രൻ.

യജുർവ്വേദമഹാവാക്യം
ശൃംഗേരീമഠമാസ്ഥമായ്
സുരേശ്വരൻ ശ്രാവിപ്പിച്ചു
ശ്രദ്ധയേറുന്ന ശിഷ്യരേ. 119

പടിഞ്ഞാറെദ്ദിക്കിലായി
ദ്വാരകാ ശാരദാമഠം
സ്ഥാപിച്ചതിൻ നാഥനാക്കി
ഹസ്താമലകനെഗ്ഗുരു. 120

ശാരദാമഠ നാഥൻ ശ്രീ–
ഹസ്താമലക ദേശികൻ
സാമവേദ മഹാവാക്യ–
വക്താവായ് വിജയിച്ചിതു. 121

വടക്കു [1]ഹിമവത്സാനു–
പ്രദേശത്തു ജഗദ്ഗുരു
ജ്യോതിർമഠാദ്ധ്യക്ഷനാക്കി
വാഴിച്ചാൻ തോടകാഖ്യനെ. 122

അഥർവ്വണമഹാവാക്യ–
മുപദേശിച്ചു ശിഷ്യരിൽ
ബ്രഹ്മജ്ഞാനമുദിപ്പിച്ചു
തോടകൻ ദേശികോത്തമൻ. 123

ഈ വണ്ണം പത്മപാദാദി–
ശിഷ്യന്മാരൊത്തു ശങ്കരൻ
ശ്രൗതധർമ്മം നാട്ടുതോറു–
മുറപ്പിച്ചു വിശേഷമായ്. 124

---

1. ഹിമാലയത്തിന്റെ താഴ്വരയിൽ.

**ശങ്കരമഠങ്ങളും ഭാരതവും:**

ഭാരതത്തെ [1] പ്രാചിതൊട്ടു
നാലായ്ഭാഗിച്ചോരോന്നിനും
ഗോവർദ്ധനാദിയാമോരോ-
മഠമാചാര്യപീഠമായ്. 125

ശ്രീ ശങ്കരാചാര്യശിഷ്യ-
പ്രശിഷ്യന്മാർ തുടർച്ചയായ്
മഠാധിപത്യം കൈക്കൊണ്ടാൽ
ശങ്കരാചാര്യ സംജ്ഞരാം. 126

അംഗവംഗകലിംഗാദി-
പൂർവ്വദേശങ്ങളാകവേ
ഗോവർദ്ധനമഠാധീശ-
ശാസനത്തിന്നധീനമായ്. 127

തെക്കുള്ള കർണ്ണാടകാന്ധ്ര-
പാണ്ഡ്യകേരളനാട്ടുകാർ
ശൃംഗേരിമഠനാഥൻ ത-
ന്നാജ്ഞകേട്ടു നടന്നിടും.. 128

സിന്ധുസൌവീരസൗരാഷ്ട്ര-
മഹാരാഷ്ട്രാദി നാട്ടുകാം
ശാരദാമഠികാദ്ധ്യക്ഷ-
പീഠത്തിൻ ചൊല്പിലുള്ളതാം. 129

---

1. കിഴക്കുദിക്ക.

കുരുകാശ്മീരകാംബോജ–
പാഞ്ചാലാദി പ്രസിദ്ധമാം
വടക്കൻ നാട്ടുകൾ ജ്യോതിർ–
മഠത്തിൻ കീഴിലുള്ളതാം. 130

## ശ്രീ ശങ്കരാചാര്യരും, ദശനാമി സന്ന്യാസികളും:

ധർമ്മസംസ്ഥാപനത്തിന്നായ്
ശങ്കരൻ ലോകശങ്കരൻ
[1]ശ്രൗതസന്ന്യാസിസംഘങ്ങ–
ളേർപ്പെടുത്തി മഠങ്ങളിൽ. 131

ശ്രീ ശങ്കരാചാര്യശിഷ്യ–
പരമ്പരയിലുൾപ്പെട്ടും
ഭിക്ഷുക്കൾ പരഹംസന്മാ–
രാണവർ ദശനാമികൾ. 132

തീർത്ഥ,മാശ്രമ,മാരണ്യം,
വനം, പുരി, സരസ്വതി.
സാഗരം, ഭാരതി, ഗിരി,
പർവ്വതം പേരു പത്തിവ. 133

ഗോവർദ്ധനമഠാധീന–
രായ സന്ന്യാസിമാരിഹ
ആരണ്യം വനമെന്നോരോ
നാമത്താലറിയപ്പെട്ടും. 134

---

1. വൈദികസന്ന്യാസിമാരുടെ സംഘം.

വിഷയങ്ങളുപേക്ഷിച്ചു
ബ്രഹ്മാനന്ദം ഭുജിക്കുവാൻ
ആരണ്യത്തിൽ വസിക്കുന്ന
മുനിയാരണ്യനാമകൻ. 135

നിർജ്ജനം വനമാന്നാശാ–
പാശബന്ധവിമുക്തനായ്
മരുവീടുന്ന സന്ന്യാസി
വനനാമം കലന്നവൻ. 136

ശൃംഗേരിമഠശിഷ്യന്മാ–
രായ സന്ന്യാസിസഞ്ചയം
സരസ്വതീ.പുരിഭാര–
ത്യഭിധാനം വഹിച്ചിടും. 137

സംസാരസാഗരം സാര–
ഹീനമായ്ക്കണ്ടുമാനസം
ബ്രഹ്മത്തിൽ വിലയിപ്പിക്കും
യതിയാണു സരസ്വതി. 138

പൂർണ്ണതത്വമറിഞ്ഞെന്നും
പൂർണ്ണത്തിൽ സ്ഥിതിചെയ്തിടും
സന്ന്യാസി പുരിയെന്നുള്ള
നാമധേയം ധരിച്ചിടും. 139

[1]ഭവഭാരം തള്ളിയാത്മ–
വിദ്യാഭാരമെടുക്കിലും
ദുഃഖഭാരം തെല്ലുമില്ലാ–
തിരിക്കും യതി ഭാരതി. 140

1. സംസാരജീവിതഭാരം.

എന്നാൽ, ശൃംഗേരിയിൽ മാത്രം
പത്തുനാമവുമുള്ളതായ്
കേഴ്‌വിയുണ്ടെങ്കിലും, മൂന്നു
നാമത്തിന്നാണു സമ്മതി. 141

ശാരദാമഠസന്ന്യാസി
സമ്പ്രദായത്തിലുള്ളവർ
തീർത്ഥമാശ്രമ മീ സ്ഥാന-
പ്പേരിനാൽ സുപ്രസിദ്ധരാം. 142

പേരാളും 'തത്ത്വമസി'യാം
ത്രിവേണീസന്ധിയിൽ സുഖം
ജീവബ്രഹ്മൈക്യമാം തീർത്ഥ-
മാടുവോൻ തീർത്ഥനാമകൻ. 143

ആത്മാവിൽ വിശ്രമിക്കുന്നോ-
നാശാപാശങ്ങളററവൻ
ജന്മനാശങ്ങളില്ലാത്തോ-
നാശ്രമാഹ്വയഭിക്ഷുവാം. 144

ജ്യോതിർമഠത്തിലുൾപ്പെട്ട
ഭിക്ഷുക്കൾ, 'സാഗരം' തഥാ
'പർവ്വതം' 'ഗിരി'യീമൂന്നു-
പേരിലൊന്നുഗ്രഹിച്ചിടും. 145

തത്ത്വസാഗരഗംഭീരൻ
ജ്ഞാനരത്നപരിഗ്രഹൻ
അതിരൊട്ടും കടക്കാത്തോൻ
'സാഗരാ'ഭിധഭിക്ഷുവാം. 146

പർവ്വതത്തിൽ വസിച്ചാത്മ–
ജ്ഞാനമാർന്നതിതൃപ്തനായ്
സാരാസാരജ്ഞനായ്മേവും
യതി'പർവ്വത'നാമകൻ. 147

'ഗിരി'യിൽ വാഴുവോനെന്നും
ഗീതാദ്ധ്യയനതത്പരൻ
സ്ഥിരധീയാളുവോനാണ
'ഗിരി'നാമമെഴുംമുനി. 148

ഈ വിധം പത്തു നാമങ്ങ–
ളേലും സന്ന്യാസിമണ്ഡലം
ശങ്കരാദ്വൈത മാർഗ്ഗത്തിൽ
സഞ്ചരിക്കുന്നു സർവ്വദാ. 149

മധുരോക്തികളാലാക്ക–
മുറംകളിർമ വളർത്തിയും
ശിഷ്യബുദ്ധിയിലുണ്ടാകും
സംശയങ്ങളകററിയും, 150

മഹാവാക്യോപദേശത്താൽ
[1] ശ്രോതൃചിത്തം വിളക്കിയും.
ജീവന്മുക്തിരസത്താലി–
ബ്ഭവസന്താപമാററിയും, 151

സമദർശികളായാത്മാ–
രാമന്മാരായ് വിളങ്ങിടും
അപ്പൂജ്യപരഹംസന്മാ–
രാണു മോക്ഷപ്രദായികരം. 152
(വിശേഷകം)

അവരേ വിധിപോൽ,ച്ചെന്നു–
കണ്ടു വന്ദിച്ചു ഭക്തിയായ്
ഉപദേശം ഗ്രഹിക്കുന്നു
പുണ്യമേറുന്ന സജ്ജനം. 153

**ഉപസംഹാരം:**

[2] ആത്യന്തികസുഖം മോക്ഷ –
മതു നേടാൻ വിവേകികരം
ഗുരുപാദം ഭജിച്ചാത്മ–
ജ്ഞാനസിദ്ധി വരുത്തണം. 154

നല്ലരാം യതികളോതിടും [3] മറ–
ച്ചൊല്ലുകേട്ടു മനമാത്മവസ്തുവിൽ
തെല്ലുപോലുമിളകാതടക്കിയാ–
ലല്ലലററു [4] പരസൌഖ്യമാന്നിടാം. 155

---

1. കേരംക്കുന്നവരുടെ മനസ്സിനെ. 2. മോക്ഷം.
3. വേദവാക്യം. 4. മുക്തി.

# III. ബന്ധവും മുക്തിയും

**ഉപക്രമം:**

മഹത്താം മർത്ത്യജന്മത്തിൻ–
മുഖ്യലക്ഷ്യം വിമുക്തിയാം
അത്തു ജീവൻ ബ്രഹ്മമായി–
ട്ടുണരുന്നൊരവസ്ഥയാം. 1

**ബന്ധസ്വരൂപം:**

സച്ചിദാത്മകനാം ജീവ–
[1]നവസ്ഥാത്രയസാക്ഷിയാം
ബ്രഹ്മമാണെങ്കിലും മായാ–
മോഹത്താൽ ദേഹമാൻപോയ്. 2

നിദ്രപോൽ [2]ത്രിപുടീരൂപം
കലരുന്നോരു മായയിൽ
മയങ്ങി ജീവൻ ദേഹാഭി–
മാനിയായിട്ടിരിക്കയാം. 3

ദേഹാത്മഭ്രമരൂപത്തി–
ലിരിക്കും മായ ബന്ധമാം,
ബ്രഹ്മാത്മജ്ഞാനമുണ്ടായാൽ
ബന്ധമൊട്ടുക്കഴിഞ്ഞുപോം. 4

---

1. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളേയും പ്രകാശിപ്പിക്കുന്ന ആത്മാവ്.
2. അറിയുന്നവൻ, അറിയപ്പെടുന്ന വിഷയം, അറിവ് ഇവയുടെ കൂട്ടം.

**ഗുരൂപദേശവും ബന്ധമോചനവും:**

[1]സദ്ദേശികൻ [2]'തത്ത്വമസി'
കാതിലോതുന്ന മാത്രയിൽ
[3]'അഹം ബ്രഹ്മാസ്മി'യെന്നുള്ളിൽ
ധരിക്കും ശിഷ്യനുത്തമൻ. 5

ആചാര്യനുപദേശിക്കും
മന്ത്രത്തിൻ മഹിമാവിനാൽ
ബ്രഹ്മാനുഭൂതിയും മായാ-
നാശവും സംഭവിച്ചിടും. 6

**ബന്ധവും അതു നശിക്കാനുള്ള ഉപായവും:**

[4]ചിത്തത്തിൻ വിഷയാകാര-
പരിണാമത്തെ യോഗികൾ
നിർവ്വചിക്കുന്നു, സന്താപ-
മേകും സംസാരബന്ധമായ്. 7

[5]അദ്ധ്യാസരൂപമാം മായാ-
ബന്ധമില്ലാതെയാക്കുവാൻ
[6]അധിഷ്ഠാനജ്ഞാനമല്ലാ-
തില്ല മറ്റൊരുപായവും. 8

---

1. ബ്രഹ്മനിഷ്ഠനായ ഗുരു. 2. അതു നീയാകുന്നു. 3. ഞാൻ ബ്രഹ്മമാകുന്നു 4 മനസ്സ് വിഷയരൂപത്തിൽ മാറുന്നതിനെ. 5. ഒന്നു മറ്റൊന്നെന്നു തോന്നിക്കുന്ന. 6. തെറ്റിദ്ധരിക്കപ്പെടുന്ന വസ്തുവിൻെറ വാസ്തവരൂപത്തെപ്പറ്റിയുള്ള അറിവ്.

ബ്രഹ്മാകാരമനോവൃത്തി–
രൂപമാം ജ്ഞാനയുക്തിയാൽ
സംസാരബന്ധനം നീക്കി
മുക്തനായ്ത്തീരണം നരൻ. 9

**മുക്തിസ്വരൂപകഥനം:**

സന്താപനാശവും നിത്യ–
പരമാനന്ദലാഭവും
ഉണ്ടാകുന്നൊരവസ്ഥാന[1]–
മാണു മോക്ഷം മഹത്തരം. 10

**മുക്തിഭേദം:**

മുക്തിരണ്ടുപ്രകാരത്തി–
ലുണ്ടെന്നോതുന്നു നാന്മറ[2]
ഒന്നു ജീവന്മുക്തി,യന്യം
വിദേഹാത്മകമുക്തിയാം. 11

ജീവിച്ചിരിക്കവേ മർത്ത്യൻ
ജ്ഞാനത്താൽ ബന്ധഹീനനായ്
ആത്മസന്തുഷ്ടനായ് വാഴും
നില ജീവൻവിമുക്തിയാം. 12

ദേഹാദി[illegible]ധർമ്മങ്ങ–
ളേറെറടു[illegible]ു ബന്ധമാം
ജ്ഞാനത്താലവ നീക്കുന്ന–
താണു 'ജീവൻവിമോച'നം. 13

---

1. അവസ്ഥ. 2. നാലുവേദവും.

[1]ദ്വൈതബുദ്ധി നശിച്ചെന്നു–
മദ്വൈതബ്രഹ്മവസ്തുവിൽ
അഹം ബുദ്ധിയുറക്കുമ്പോഴം
ജീവന്മുക്തി തെളിഞ്ഞിടും. 14

പ്രാരബ്ധകർമ്മനാശത്തിൽ
ജീവൻ ദേഹം വെടിഞ്ഞുടൻ
നിർഗ്ഗുണബ്രഹ്മമായ് ശോഭി–
പ്പതു [2]നിർദ്ദേഹമുക്തിയാം. 15

**ബന്ധകാരണം:**

കർത്തൃഭാവാദിയായ് മോദ–
ഖേദാദിബഹുരൂപമായ്
തോന്നും ചിത്തവികാരങ്ങൾ
[3]ബദ്ധനാക്കുന്നു ജീവനെ. 16

**ബന്ധനാശം:**

വിരക്തിയാൽ, വിവേകത്താൽ,
ധൈര്യത്താൽ ചിത്തവൃത്തിയെ
[4]ചിന്മഹസ്സിലുറപ്പിച്ചാൽ
ഭവബന്ധം നശിച്ചുപോം. 17

**നാശം രണ്ടുവിധം:**

ലയമെന്നും ബാധമെന്നും
നാശം രണ്ടു പ്രകാരമായ്
ഉണ്ടെന്നോതുന്നു; വേദാന്ത–
ശാസ്ത്രവും സജ്ജനങ്ങളും. 18

---

1. രണ്ടെന്ന ബുദ്ധി. 2. വിദേഹമുക്തി.
3. ബന്ധിക്കുന്നു. 4. ആത്മചൈതന്യം.

**ലയനാശം:**

ഉപാദാനമിരിക്കെത്തത്—
ക്കാര്യമെല്ലാം നശിപ്പതു
ലയമാണു, കുടം മണ്ണി—
ലടങ്ങുന്നതുദാഹൃതി. 19

സ്ഥൂലഭൂതാദിമായാന്ത—
മെല്ലാത്തത്ത്വങ്ങളും ക്രമാത്
കാരണബ്രഹ്മധാമത്തി—
ലടങ്ങുന്നതുതാൻ ലയം. 20

**പ്രപഞ്ചലയക്രമം:**

കാര്യമാമിപ്രപഞ്ചത്തിൻ
കാരണം ബ്രഹ്മമേകമാം;
കടലിൽത്തിരപോൽ, വിശ്വം
ബ്രഹ്മത്തിൽ സ്ഥിതി ചെയ്യുയാം. 21

കാര്യത്തെ ഹേതുരൂപത്തിൽ
ചിന്തിച്ചാൽ, സർവ്വലോകവും
മൂലകാരണമാം ബ്രഹ്മ—
ചൈതന്യത്തിലലിഞ്ഞു പോം. 22

കാര്യവസ്തുക്കളോരോന്നും
പരിശോധനചെയ്യുകിൽ
[1]തത്തത്കാരണരൂപത്തിൽ
മാറിപ്പോവതു കണ്ടിടാം. 23

---

1. അതാതിന്റെ കാരണവടിവിൽ.

ഭൂമി വെള്ളത്തിലും, വെള്ളം
തീയിലും, തീയു കാററിലും,
കാററു [1]വ്യോമത്തിലും, വ്യോമ-
മഹങ്കാരത്തിലും തഥാ, 24

അഹങ്കാരം മഹത്തത്വം-
തന്നിലും, മഹദാഖ്യമാം
തത്ത്വം മായയിലും, മായ
ബ്രഹ്മത്തിങ്കലുമൊടുങ്ങും. 25
(യുഗ്മകം)

പ്രപഞ്ചത്തിന്നുപാദാന-
ഭൂതമാം മായ, സർവ്വവും
ഉൾക്കൊണ്ടു തദധിഷ്ഠാന-
ബ്രഹ്മത്തിങ്കലിരിക്കയാം. 26

ജഡമാം മായ ബ്രഹ്മത്തി-
ലദ്ധ്യാരോപിതമാകയാൽ
ബ്രഹ്മവും മായയും മായാ-
വികാരങ്ങളുമേകമാം. 27

ആരോപിതപദാർത്ഥങ്ങ-
ളധിഷ്ഠാനാത്മകങ്ങളാം;
അതിനാൽ. സർവ്വവും ബ്രഹ്മ-
മാത്രമാണെന്നറിഞ്ഞിടാം. 28

1. ആകാശം.

കാര്യകാരണഭാവത്തിൽ
പ്രപഞ്ചം നിലനില്ക്കിലും,
ലയപൂർവ്വകമായ്ച്ചിത്തം
ബ്രഹ്മാകാരം കലർന്നിടും. 29

**ലയസമാധിയും തൽഫലവും:**

ലയചിന്ത വഴിക്കുള്ളം
ബ്രഹ്മത്തിൽച്ചെന്നുറയ്ക്കയാൽ
ലയമെന്നിസ്സമാധിക്കു
നാമമുണ്ടായിവന്നിതു. 30

ഈ ലയം, സുഷുപ്തിപോൽ ദുഃഖ–
ക്ഷയമുണ്ടാക്കുമെങ്കിലും,
മായാവിനാശമാം നിത്യ–
മുക്തിയേകാനശക്തമാം. 31

**ബാധ:**

ഉപാദാനത്തൊടൊപ്പം തത്–
കാര്യത്തിൽ [1]നഷ്ടി ബാധമാം;
ഇരുളാൽക്കയറിൽത്തോന്നും
പാമ്പിൻനാശം നിദർശനം. 32

ബ്രഹ്മത്തിൻ വടിവാർന്നോരു
ശുദ്ധമാം ചിത്തവൃത്തിയാൽ
അജ്ഞാനം തത്കാര്യമൊത്തു
നശിക്കുമതുബാധമാം. 33

---

1. നാശം.

ബ്രഹ്മം സത്യം, ജഗത്തെല്ലാം
മിഥ്യയെന്നുള്ള നിശ്ചയം
വേദാന്തചിന്തയാലുള്ളി-
ലുണ്ടാകുന്നതു ബാധമാം. 34

സ്ഥൂലസൂക്ഷ്മാദിരൂപത്തി-
ലിരിക്കും ദൃശ്യസഞ്ചയം
സത്യമായ്ത്തോന്നുമെന്നാലും,
ചിന്തിച്ചാൽ മിഥ്യയായ് വരും. 35

## ഗുണഗുണിവിചാരം:

വിഭിന്നരീതിയിൽക്കാണും
ഭൂതവർഗ്ഗത്തിലൊന്നുമേ
പ്രത്യക്ഷമാകാ, പ്രത്യക്ഷം
[1]തദ്ഗുണാവലി മാത്രമാം. 36

ശബ്ദാദിയാം ഗുണങ്ങൾക്കു
താങ്ങാം വ്യോമാദിയുള്ളതായ്
ഊഹിച്ചറിയുവാൻ വ്യാപ്തി-
[2]ജ്ഞാനാഭാവം തടസ്സമാം. 37

---

1. പഞ്ചഭൂതങ്ങളുടെ ഗുണങ്ങൾ. 2. വ്യാപ്തിജ്ഞാനമില്ലായ്മ. പുകയുള്ളിടത്തു തീയുണ്ടെന്നുള്ള സാഹചര്യനിയമം വ്യാപ്തിയാകുന്നു. അതുപോലെ ഗുണത്തെയും ഗുണിയെയും ഒരുമിച്ചുകണ്ടിട്ട് ഗുണത്തെ കാണുമ്പോൾ അതിനാശ്രയമായ ഗുണിയുണ്ടെന്നൂഹിക്കുന്നതാണ് സാഹചര്യനിയമം.

[1]അജ്ഞാതവസ്തുവിൻ സത്ത
തെളിയിച്ചു കൊടുക്കുവാൻ
പ്രത്യക്ഷാദി പ്രമാണത്താൽ
സാദ്ധ്യമല്ലൊരു മർത്ത്യനും. 38

അതിനാൽ, വ്യോമവായ്വാദി-
പഞ്ചഭൂതങ്ങളൊക്കെയും
ആകാശകുസുമംപോലെ
മിഥ്യയാണെന്നു സിദ്ധമായ്. 39

അതുപോൽ, മിഥ്യയാം പഞ്ച-
ഭൂതജാലത്തിലുള്ളതായ്
തോന്നും ഗുണങ്ങളും വ്യോമ-
വല്ലിയും പോലെയസത്യമാം. 40

മരുഭൂവിൽത്തോന്നിടുന്ന
നീരിലോളങ്ങൾ പോലവേ
പഞ്ചഭൂതങ്ങളിൽക്കാണും
ഗുണങ്ങൾ [2]ഭ്രാന്തിരൂപമാം. 41

## പ്രപഞ്ചമിഥ്യാത്വവും അജ്ഞാനവും:

സത്യമായ്ത്തോന്നിടും മിഥ്യാ-
പദാർത്ഥങ്ങളശേഷവും
[3]രജ്ജുസർപ്പം കണക്കോർത്താ-
ലജ്ഞാനപരിണാമമാം. 42

---

1. അറിയപ്പെടാത്ത പദാർത്ഥം. 2. അജ്ഞാനം നിമിത്തം ഒന്നിനെ മറ്റൊന്നായി ധരിക്കുന്നതു്. 3. കയറിൽ തോന്നിയ പാമ്പു്.

**അജ്ഞാനവും മായയും:**

അജ്ഞാനമിപ്രപഞ്ചത്തിൻ
ബീജമാമാദിശക്തിയാം
അതാണു മായയും മൂലാ-
വിദ്യയും ബ്രഹ്മശക്തിയും. 43

അറിയപ്പെട്ടമജ്ഞാന-
മറിവിൽപ്പെട്ടിരിക്കയാം;
അറിവോ ബ്രഹ്മ,മജ്ഞാന-
മദ്ഭുതാകൃതി മായയാം. 44

സജാതീയവിജാതീയ-
[1]സ്വീയഭേദ വിഹീനമാം
ബ്രഹ്മസത്തയിലദ്ധ്യസ്ത-
മാണു മായയനാദിയായ്. 45

ബ്രഹ്മത്തെയാശ്രയിച്ചെന്നും
[2]തത്സ്വരൂപം മറച്ചിടും
മായ,യാ[3]വൃതി വിക്ഷേപ-
ശക്തിയാൽ കളിക്കയാം. 46

രാഹുവാദിത്യബിംബത്തെ-
പ്പോലാ ബ്രഹ്മത്തെ മായയും
മറച്ചു നിജ രൂപത്തെ
പ്രകടിപ്പിച്ചിടുന്നിതു. 47

---

1. സ്വഗതഭേദം. 2. ആ ബ്രഹ്മത്തിൻെറ സച്ചിദാനന്ദ ഭാവം. 3. മയക്കവും ഇളക്കവും.

"ഒന്നുമേയറിയാതേറെ
നേരം നിദ്രയിലാണ്ടുപോയ്"
എന്നോർക്കുമ്പോളത്തെളിഞ്ഞീടു–
മജ്ഞാനം മായ തന്നെയാം. 48

താൻ, ചിത്സ്വരൂപമാം ബ്രഹ്മ–
മല്ലെന്നുള്ളനുഭൂതിയാൽ
അവിവേകി വിളക്കുന്നോ–
രജ്ഞാനം മായ തന്നെയാം. 49

അവസ്ഥാത്രയരൂപത്തിൽ–
ത്തോന്നും ലോകത്തിനാകവേ
മൂലകാരണമായ് നില്ക്കു–
മജ്ഞാനം മായ തന്നെയാം. 50

മൂന്നുലോകത്തിനും താങ്ങാ–
യിരിക്കും സാക്ഷി ചേതനം
മൂന്നവസ്ഥയിലും ദേഹ–
മാന്നിരിപ്പതു മായയാം. 51

ഏകമാം ബ്രഹ്മചൈതന്യ–
മീശനായ് ഭുവനത്രയം
രചിച്ചു കാത്തഴിക്കുന്ന–
തോർത്താൽ മായാവിലാസമാം. 52

ഏകമാം ബ്രഹ്മചൈതന്യം
നാനാ ജീവസമൂഹമായ്
ജനിച്ചും ചത്തുമെപ്പോഴും
ക്ലേശിക്കുന്നതു മായയാം. 53

പ്രത്യക്ഷാനുഭവത്താലും
യുക്തിയാലും തെളിഞ്ഞിടും
മായയാൽ നിർഗ്ഗുണ ബ്രഹ്മം
ജഗദ്രൂപം കലർന്നിതു. 54

**തന്ത്രശാസ്ത്രവും മായാനിത്യത്വവാദവും:**

സച്ചിദാനന്ദമാം ബ്രഹ്മ-
വസ്തുവിൻ നിത്യശക്തിയായ്
കാണുന്നു മായയെത്തന്ത്ര-
ശാസ്ത്രതത്വവിശാരദർ. 55

**മായാനിത്യത്വവാദഖണ്ഡനം:**

ബ്രഹ്മംപോൽ മായയും നിത്യ-
മാണെങ്കിൽ ഭവബന്ധവും
നിത്യമാകണമപ്പോഴം നിർ-
വ്വാണപ്രാപ്തിയസാദ്ധ്യമാം. 56

അദ്വൈതനിർഗ്ഗുണബ്രഹ്മ-
വസ്തുവിൽ നിത്യശക്തിയായ്
മായയുണ്ടെന്നു വന്നാലാ-
ബ്രഹ്മം സഗ്ഗുണമായ് വരും. 57

മായാവികാരമെല്ലാമാ-
ബ്രഹ്മത്തിൽ സംക്രമിക്കുകിൽ
ബ്രഹ്മത്തിൻ 'നിത്യമുക്തത്വ-
നിർമ്മലത്വാ'ദിയററുപോം. 58

ഏകമേവാദ്വിതീയം' തൊ–
ട്ടുള്ള വേദ വചസ്സുകൾ
ബ്രഹ്മം നിർഗ്ഗുണ,മദ്വൈതം
പൂർണ്ണമെന്നു കഥിക്കയാം. 59

മായബ്രഹ്മത്തി[1]ലദ്ധ്യസ്ത–
രൂപമായിട്ടിരിപ്പതായ്
നിർണ്ണയിച്ചെങ്കിലേ വേദ-
സിദ്ധാന്തത്തിനിണങ്ങിടൂ. 60

അദ്ധ്യസ്തമായാധർമ്മങ്ങൾ
ബ്രഹ്മത്തിൽ കലരായ്കയാൽ
ബ്രഹ്മത്തിൻ നിത്യമുക്തത്വ–
നിർമ്മലത്വാദി മാഞ്ഞിടാ. 61

നിർഗ്ഗുണബ്രഹ്മചൈതന്യം
ജഗത്കാരണമായ്‌വരാ
എന്നാൽ, ജഗത്തു കാണുന്നു,–
ണ്ടതിൻ കാരണമെന്തുവാൻ? 62

ഇജ്ജഗത്തിന്നുപാദാന–
ഹേതുവായ് ബ്രഹ്മസത്തയിൽ
നിലനില്ക്കും ശക്തിയൊന്നു–
ണ്ടതു മായാഭിധാനമാം. 63

അചിന്ത്യശക്തിയാം മായ
ബ്രഹ്മസത്തയിലുള്ളതായ്
കാര്യത്താലനുമാനിച്ചു
തീർച്ചയാക്കുന്നു സജ്ജനം. 64

---

1. അദ്ധ്യസ്തരൂപം = കല്പിക്കപ്പെട്ട സ്വരൂപത്തോടുകൂടിയതു്.

[1]കാര്യാനുമേയയാം മായ
കാരണത്തിലിരിക്കയാം;
[2]കാര്യം കാരണമാണെന്നു
ബോധിച്ചാൽ മായയററുപോം. 65

[3]മായോപഹിതമാം ബ്രഹ്മ-
ചൈതന്യത്തിൻ [4]വിവർത്തമായ്
ചരാചരാത്മകം ലോകം
[5]പ്രതിഭാസിച്ചിടുന്നുതേ. 66

ബ്രഹ്മത്തിലാരോപിതമായ്
ജഗത്തിൻ വടിവാണെന്നും
മായ ബ്രഹ്മാവബോധത്താ-
ലെന്നെന്നേയ്ക്കും നശിച്ചുപോം. 67

അതിനാൽ, മായ ബ്രഹ്മംപോൽ
നിത്യമെന്നുള്ള ജല്പനം
വേദാന്തശാസ്ത്രസിദ്ധാന്ത-
പക്ഷത്തിന്നു വിരുദ്ധമാം. 68

---

1. കാര്യത്താൽ അനുമാനിച്ചറിയുവാൻ കഴിയുന്ന (കാര്യമായ പ്രപഞ്ചം കണ്ടിട്ട് അകാരണമായ മായയുണ്ടെന്നൂഹിക്കുന്നതു്)
2. പ്രപഞ്ചം ബ്രഹ്മസ്വരൂപമാണെന്നറിഞ്ഞാൽ, മായയില്ലെന്നു് തീരുമാനിക്കാം.
3. മായയാകുന്ന ഉപാധിയോടുകൂടിയ.
4. കല്പിക്കപ്പെട്ട കാര്യമായി.
5. ശോഭിക്കുന്നു.

**മായയുടെ അനിർവചനീയത്വം:**

മൂഢർക്കു സത്യമായ്, യുക്തി-
ചിന്തകർക്കനിർവാച്യമായ്[1],
മുക്തർക്കു മിഥ്യയായ്ത്തോന്നും
മായയദ്ഭുതരൂപമാം. 69

ഇതസത്തല്ല ദൃശ്യത്വ-
മാർന്നു പ്രത്യക്ഷമാകയാൽ
ഇതു സത്തല്ല, ബോധത്താ-
ലൊടുങ്ങുന്നതു കാണകയാൽ. 70

ഇരുളും വെളിവും പോലെ
സദസദ്ഭാവമെങ്ങുമേ
ഒത്തിണങ്ങായ്കയാൽ മായ-
യനിർവാച്യസ്വരൂപമാം. 71

മണൽക്കാട്ടിൽത്തടാകം പോൽ,
വിണ്ണിൽ നീലപ്പരപ്പുപോൽ
ബ്രഹ്മത്തിൽത്തോന്നുമീ ദൃശ്യ-
ജാലം മായാവിലാസമാം. 72

**മായയും ജഗത്തും മിഥ്യ:**

വെയിലാലിരുളെന്നോണ-
മദ്വൈതബ്രഹ്മബുദ്ധിയാൽ
മായയും തത്കാര്യമാമീ
ജഗത്തും വിനശിച്ചു പോം. 73

---

1. ഉള്ളതെന്നോ ഇല്ലാത്തതെന്നോ ഉള്ളതും ഇല്ലാത്തതും ചേർന്നതെന്നോ പറയാൻ വയ്യാത്തതു്.

ബ്രഹ്മാനുഭൂതിയാൽ ബന്ധ-
ഹേതുവാം മായ പോകിലും
ജഗത്തിൻ തോന്നലുണ്ടാകു-
മതു പൊയ്യെന്നു കാണണം. 74

പ്രത്യക്ഷമായ് പ്രപഞ്ചത്തെ-
ക്കാണ്കിലും, [1]മരുനീരുപോൽ,
മിഥ്യയാണെന്നുള്ളിലുള്ള
നിശ്ചയംതന്നെ ബാധമാം. 75

സ്വപ്നംപോ,ലിന്ദ്രജാലംപോ,-
[2]ലചിന്ത്യരചനാത്മകം
പ്രപഞ്ചം കാണ്കിലും [3]മിഥ്യ-
യെന്നു തീർച്ചപ്പെടുത്തണം. 76

വിണ്ണിൽ പൂർണ്ണേന്ദുവിൻ രൂപം
കിണ്ണംപോൽ തോന്നുമെങ്കിലും,
പെരുതാം ഗോളമെന്നുള്ളിൽ
ധരിക്കുന്നതു പോലവേ. 77

ബ്രഹ്മത്തെ ദൃശ്യരൂപത്തിൽ-
ക്കണ്ടാലും ബുദ്ധിവൃത്തിയാൽ
സച്ചിദാനന്ദമായ് സാക്ഷാത്-
കരിക്കുന്നതു ബാധമാം. 78

(യുഗ്മകം)

---

1. മരുഭൂമിയിലെ ജലംപോലെ.
2. എങ്ങനെ സൃഷ്ടിച്ചു എന്നു ചിന്തിച്ചറിയാൻ വയ്യാത്ത.
3. സാമാന്യ ദൃഷ്ടിയിൽ ഉള്ളതെന്നു തോന്നിയാലും വാസ്തവ-
ദൃഷ്ടിയിൽ ഇല്ലാത്തതു്.

സ്വർണ്ണസ്വരൂപബോധത്താൽ
ഭൂഷണാദികളെന്ന പോൽ,
ബ്രഹ്മാപരോക്ഷജ്ഞാനത്താൽ
ദൃശ്യം ബാധിതമായിടും. 79

ബ്രഹ്മവസ്തുവിലദ്ധ്യസ്ത–
മാകുമിബ്ഭുവനത്രയം
ബ്രഹ്മമാണെന്നകക്കണ്ണാൽ
കാണുന്നോരിഹ മുക്തരാം. 80

**ലയസമാധിയും ബാധസമാധിയും:**

രണ്ടാണു ദുഃഖശാന്തിക്കായ്
ശീലിക്കേണ്ട സമാധികൾ;
ലയമാണൊന്നു, മറ്റേതു
ബാധമെന്നാർ മനീഷികൾ. 81

ബ്രഹ്മം ഞാനെന്ന സങ്കല്പ–
ധ്യാനം ലയസമാധിയാം;
ബ്രഹ്മം ഞാനെന്ന [1]സമ്യഗ്ബുദ്ധി
നിർണ്ണയം ബാധമായിടും. 82

[2]കർത്തൃതന്ത്രം ലയം, ബാധം
[3]വസ്തുതന്ത്രം നിനയ്ക്കുകിൽ;
ഇവയിൽ ശ്രേഷ്ഠമാം ബാധം
ജീവന്മുക്താനുഭൂതിയാം. 83

1. വാസ്തവജ്ഞാനംകൊണ്ടുള്ള നിശ്ചയബുദ്ധി
2. കർത്താവിൻെറ വ്യാപാരത്തിനധീനം.
3. വസ്തുവിനധീനം (വസ്തുനിഷ്ഠം).

**ജീവന്മുക്തന്മാരുടെ പ്രപഞ്ചാനുഭവം:**

തിരമാലയെ നീരായി-
ക്കാണുമ്പോൽ, ദൃശ്യമാകവേ
ബ്രഹ്മസ്വരൂപമായ്ക്കാണ്മൂ
ജീവന്മുക്തയതീശ്വരർ. 84

പ്രാരബ്ധകർമ്മഭോഗാർത്ഥം
ദേഹത്തേയാശ്രയിക്കിലും
വേദാന്തവേദ്യമാം ബ്രഹ്മ-
സ്വരൂപത്തിലിരുന്നിടും, 85

ജീവന്മുക്തമഹാത്മാക്കൾ
സദാ ബാധസമാധിയിൽ
വ്യവഹാരത്തിലേർപ്പെട്ടു
പോയാലും ബന്ധഹീനരാം. (യുഗ്മകം) 86

**ജീവന്മുക്തിയും പുനർജ്ജന്മാഭാവവും:**

ബ്രഹ്മജ്ഞാനാഗ്നിയാൽ മൂന്നു
ദേഹവും ദഗ്ദ്ധമാകയാൽ
മുക്തർക്കില്ല പുനർജ്ജന്മം
ലോകാന്തരസുഖങ്ങളും 87

ബ്രഹ്മജ്ഞാനോദയത്തിങ്കൽ
[1] ബീജദേഹം നശിച്ചുപോം
പ്രാരബ്ധനാശപര്യന്തം
ബാക്കിദേഹങ്ങൾ നിന്നിടും. 88

---

1. കാരണശരീരം.

**വിദേഹമുക്തി:**

ഘടമററാൽ, ഘടാകാശം
തനിയാകാശമാം വിധം,
ഉടൽ വിട്ടാൽ, മുക്തജീവൻ
ബ്രഹ്മമായ് ലാലസിച്ചിടും. 89

വിദേഹമുക്തനാം ജീവ-
നഖണ്ഡാനന്ദമൂർത്തിയായ്
ബ്രഹ്മസ്വരൂപനായ് നിത്യ-
മുക്തനായ് വിജയിപ്പൂതേ. 90

**മുക്തിസാധനകൾ:**

[1]സാധുസംഗമ,മാചാര്യ-
സേവ, വേദാന്തചിന്തനം,
വൈരാഗ്യം, വാസനാനാശ-
മിവയാൽ മുക്തി നേടണം. 91

**ഉപസംഹാരം:**

[2]നിത്യാദ്വയബ്രഹ്മമഹാമഹസ്സി-
ലധ്യസ്തമാം [3]സംസൃതിബന്ധമെല്ലാം
[4]ശ്രുത്യന്തവാക്യാർത്ഥവിചാരണത്താൽ
[5]പ്രധ്വസ്തമായ്ത്തീരുമതാണു മുക്തി. 92

---

1. സജ്ജനസംസർഗ്ഗം.
2. നിത്യവും അദ്വയവുമായ ബ്രഹ്മമഹാചൈതന്യം.
3. സംസാരബന്ധം.
4. വേദാന്തവാക്യാർത്ഥവിചാരം.
5. നശിക്കപ്പെടുക.

ഉള്ളിലുള്ള [1]കളവൊക്കെയും കള–
[2]ഞ്ഞുള്ളതാം പൊരുളിലുള്ളമൂന്നിയാൽ
[3]കൊള്ളലും കൊടയുമററു നിത്യമാ–
യുള്ള മുക്തിരസമാസ്വദിച്ചിടാം. 93



1. ഉള്ളതിനെ ഇല്ലാത്തതായിട്ടും ഇല്ലാത്തതിനെ ഉള്ളതായിട്ടും കരുതുന്നതു്. 2. ബ്രഹ്മം
3. കൊടുക്കാനും വാങ്ങാനുമാകാത്ത.

# IV. കാലടി

പെരിയാററിൻ കരക്കേററം
പുകളാണ്ടു വിളങ്ങിടും
കാലടിഗ്രാമമേ, പുണ്യ–
ഭൂമിയായ് വിലസുന്നു നീ. 1

[1]ഗോപികാഹൃദയാനന്ദ–
കന്ദമാം നന്ദനന്ദനൻ
ദിവ്യ വിഗ്രഹമാന്നെന്നും
നിന്നെക്കാത്തരുളുന്നഹോ! 2

വിണ്ണോർപോലും വണങ്ങുന്ന
[2]വൃന്ദാരണ്യംകണക്കു നീ
ഉണ്ണിക്കണ്ണൻെറ സാന്നിദ്ധ്യം
കൊണ്ടു പാവനദേശമായ്. 3

ജീവന്മുക്തിപദാരൂഢ–
യോഗിഹൃത്തടമെന്നപോൽ
സാന്ദ്രശീതളഭാവത്തെ–
ക്കൈവരിക്കുന്നു നീ സദാ. 4

താപശാന്തികൊതിച്ചെത്തും
പ്രാണിവർഗ്ഗത്തെയാകെ നീ
[3]പൂർണ്ണാകല്ലോല ഹസ്തത്താ–
ലാശ്ലേഷിക്കുന്നു സന്തതം. 5

---

1. ഗോപികളുടെ ഹൃദയാനന്ദത്തിൻെറ കിഴങ്ങായ കൃഷ്ണൻ.
2. വൃന്ദാവനം. 3. പൂർണ്ണിയാററിലെ തിരക്കൈകളാൽ

[1]ശ്രേയസ്സിന്നായ് ലോകനോകം
[2]പരഹംസകദംബകം
സ്വർഗ്ഗത്തെപ്പോലുമോക്കാതെ
നിന്നെസ്സേവിച്ചു വാഴ്കയാം. 6

മുക്തിശ്രീകളിയാടുന്ന
കാശികാപുരിയെന്നപോൽ,
[3]ആഗമാനന്ദയോഗീന്ദ്ര-
നിവാസസ്ഥാനമായി നീ. 7

ലോകത്തിലുള്ള വിദ്വാന്മാ-
രാകവേ [4]നതശീർഷരായ്
നിന്നെ സ്മരിപ്പു നിർവ്വാണ-
ലക്ഷ്മിയെക്കൈവരിക്കുവാൻ. 8

പൂർണ്ണാതീരത്തു നില്ക്കുന്ന
മാവിൻ കൊമ്പിലിരുന്നിടും
കോകിലാവലി നിൻപൂർവ്വ-
മാഹാത്മ്യം വിസ്മരിക്കയാം. 9

നിൻ ഭാഗ്യശ്രീവളർന്നോരു
കൈപ്പള്ളിത്തറവാടതിൽ
നമ്പൂരിമാർ വാണിരുന്നു,
വേദശാസ്ത്രവിശാരദർ. 10

---

1. മോക്ഷം.
2. പരമഹംസ സഞ്ചയം.
3. ശിവൻ, ആഗമാനന്ദസ്വാമി.
4. തലകുനിച്ച്.

അവിടെദ്ദമ്പതികളായ്
പുണ്യശാലികൾ രണ്ടുപേർ
ആര്യാശിവഗുരുക്കന്മാ-
രാവസിച്ചു, തപസ്വികൾ. 11

അവരാർജ്ജിച്ച പുണ്യത്തിൻ
സഞ്ചയം ദേഹമാർന്നപോൽ,
ശങ്കരാചാര്യനദ്ധ്യാത്മ-
വിദ്യാവാരിധി ജാതനായ്. 12

ലോകത്തിൻ പൂർണ്ണസൗഭാഗ്യം
മൂർത്തിഭാവം കലർന്നപോൽ
ശങ്കരൻ കാണികൾക്കെല്ലാ-
മുൾത്തോഷമുളവാക്കിനാൻ. 13

ആര്യാന്തർജ്ജന വാത്സല്യ-
ത്തിടമ്പായി വളർന്നവൻ,
ബാല്യത്തിൽത്തന്നെ വേദാദി-
ശാസ്ത്രമെല്ലാം പഠിച്ചവൻ, 14

നെല്ലിക്കാ ഭിക്ഷയായ് വാങ്ങി-
[1]സ്സ്വർണ്ണാമലകസഞ്ചയം
പെയ്യിച്ചന്തർജ്ജനത്തിൻെറ
ദാരിദ്ര്യത്തെയകററിയോൻ, 15

[2]നക്രത്തിൻ വായിൽ നിന്നാത്മ-
രക്ഷയ്ക്കായ് സന്ന്യസിക്കുവാൻ
അമ്മതൻ സമ്മതം വാങ്ങി-
പ്പരദേശത്തുപോയവൻ, 16

1. സ്വർണ്ണനെല്ലിക്കാക്കൂട്ടം. 2. മുതല.

[1]നർമ്മദാതീരഗർത്തത്തിൽ
ബ്രഹ്മനിഷ്ഠയിൽ വാണിടും
ഗോവിന്ദാചാര്യനിൽ നിന്നു–
സന്ന്യാസം സ്വീകരിച്ചവൻ, 17

'തത്ത്വമസ്യാദി' വേദാന്ത–
വാക്യശ്രവണമാത്രയിൽ
'അഹംബ്രഹ്മാസ്മി'യെന്നുള്ളോ–
രനുഭൂതിയടഞ്ഞവൻ, 18

ബ്രഹ്മജ്ഞാനാഗ്നിയാൽ മോഹ–
മാലിന്യങ്ങളാം ദഹിച്ചതായ്
കാഷായാംബരവേഷത്താൽ
കാട്ടിത്തന്നയതീശ്വരൻ, 19

എല്ലാററിന്നും മൂലമൊന്നാ–
ണതു സച്ചിത്സുഖാത്മകം
ബ്രഹ്മമാണെന്നു വേദാന്ത–
ശാസ്ത്രത്താൽ തെളിയിച്ചവൻ, 20

അഷ്ടാംഗയോഗം ശീലിച്ചു
നിർവ്വിചാരമനസ്സനായ്
ബ്രഹ്മത്തിൻ [2]നിർവ്വികല്പാത്മ–
ജ്ഞാനഭാവം ഗ്രഹിച്ചവൻ, 21

---

1. നർമ്മദാതീരത്തിലെ ഗുഹയിൽ.
2. മാററമില്ലാത്ത (ഉറച്ച) ആത്മജ്ഞാന നില.

നാനാതരത്തിൽക്കാണുന്ന
ലോകം മായാവിലാസമായ്
ഉൾക്കണ്ണാൽക്കണ്ട വൈരാഗ്യ-
മാണ്ട സന്ന്യാസിപുംഗവൻ, 22

കടലിൽത്തിരപോലെല്ലാ-
ലോകവും ബ്രഹ്മസത്തയിൽ
വിവർത്തമായ്ക്കണ്ട 'ബാധ
സമാധി'സ്ഥിതി പൂണ്ടവൻ, 23

ജീവിച്ചിരിക്കവേ മുക്തി
നേടീട്ടും ലീലയായ് സദാ
[1]അന്തഃശൈത്യം വിടാതേറെ-
ക്കർമ്മങ്ങൾ ചെയ്തുതീർത്തവൻ, 24

'സർവ്വവേദാന്തസിദ്ധാന്ത-
സാരസംഗ്രഹ'മാദിയാം
[2]ആമ്നായാന്തഃപ്രകരണ-
ഗ്രന്ഥങ്ങൾ, സ്തോത്രമാലകൾ, 25

വേദാന്തസൂത്രോപനിഷദ്-
ഗീതാഭാഷ്യങ്ങളെന്നിവ
നിർമ്മിച്ചദ്വൈതവേദാന്തം
ശാസ്ത്രമാക്കിയ്യതിയോൻ, 26

---

1. ഉൾക്കുളിർമ.
2. വേദാന്തവിദ്യാഗ്രന്ഥങ്ങൾ.

ബ്രഹ്മസൂത്രാർത്ഥഭാഷ്യത്തിൻ
സാധുത്വം വാദവേളയിൽ
ശ്രീ വേദവ്യാസനെക്കൊണ്ടു
സമ്മതിപ്പിച്ച ബുദ്ധിമാൻ, 27

ധർമ്മരക്ഷയ്ക്കായി നാലു
ശിഷ്യരെ നാലുദിക്കിലും
വേദാന്താചാര്യപീഠത്തി-
ലേററിയോരു ജഗദ്ഗുരു, 28

സർവ്വകർമ്മപരിത്യാഗ-
പൂർവ്വമാം ബ്രഹ്മനിഷ്ഠതാൻ
മുക്തിക്കുള്ളോരേകമാർഗ്ഗ-
മെന്നുദ്ഘോഷിച്ച [1]മസ്കരി, 29

പ്രത്യക്ഷാദിപ്രമാണങ്ങൾ
ശാസ്ത്രങ്ങളിവയൊക്കെയും
അജ്ഞന്നുമാത്രം വിജ്ഞാന-
ഹേതുവാമെന്നുരച്ചവൻ, 30

വേദം വിധിക്കും [2]യജ്ഞാദി-
കർമ്മോപാസ്തികളാകവേ
[3]ചിത്തശോധനഹേതുക്കൾ
മാത്രമായ്ക്കണ്ട പണ്ഡിതൻ, 31

---

1. സന്ന്യാസി.
2. യജ്ഞംതൊട്ട കർമ്മങ്ങളും ഉപാസനകളുമെല്ലാം.
3. മനസ്സിനെ ശുദ്ധിചെയ്യുന്ന വഴികൾ.

ആത്മസന്തുഷ്ടനായ് മേവും
യതിക്കിഹപരങ്ങളിൽ
കർത്തവ്യമൊന്നുമേയില്ലെ–
ന്നുദ്ബോധിപ്പിച്ച ദേശികൻ, 32

'ഈശാവാസ്യമിദം സർവ്വ'–
മെന്ന മന്ത്രസ്വനത്തിനാൽ
സംസാരദുഃഖഭൂതത്തെ–
യാട്ടിയോടിച്ച മാന്ത്രികൻ, 33

ഹിമവത്സേതുപര്യന്ത–
മുള്ള ഭാരതഭൂമിയിൽ
പരഹംസാഖ്യസന്ന്യാസി–
സമ്പ്രദായം പുലർത്തിയോൻ, 34

ആദിശങ്കരനദ്വൈത–
ബ്രഹ്മതത്വജ്ഞനമ്മഹാൻ
കാശ്മീരിൽച്ചെന്നു സർവ്വജ്ഞ–
പീഠമേറിജ്ജയിച്ചഹോ! (കുളകം) 35

ചാർവ്വാകബൗദ്ധകാണാദ–
മീമാംസകരിപുക്കളേ
ശ്രുതിയുക്തിമഹാശസ്ത്ര–
പ്രയോഗംകൊണ്ടുവെന്നുടൻ, 36

അദ്വൈതമതസാമ്രാജ്യ–
ച്ചെങ്കൊടിക്കൂറ നാട്ടിയോൻ,
കാലടിഗ്രാമമേ, നിൻെറ–
യോമനപ്പൈതലല്ലയോ? (യുഗ്മകം) 37

ആ ദിവ്യനാം ബാലകൻെറ
ചേലെഴും പദമുദ്രകൾ
നിൻ മണ്ണിലിന്നുമങ്ങിങ്ങായ്–
ത്തെളിയുന്നുണ്ടു ഭംഗിയിൽ. 38

താമരപ്പൂമണം പേറി–
വരും കാററേററു ശങ്കരൻ
വേനൽക്കാലത്തു നിൻവള്ളി–
ക്കുടിലിൽ പാർത്തിരുന്നതാം. 39

ഇന്നുനിൻ മണലിൽക്കാണു–
മഭ്രക്കഷണമൊക്കെയും
ബാലശങ്കരവക്ത്രാബ്ജ–
ച്ഛായപൂണ്ടുലസിച്ചതാം. 40

'ബ്രഹ്മസത്യം, ജഗന്മിഥ്യ' -
യെന്നുപാടി നിരന്തരം
കൈപ്പള്ളിയുണ്ണി തൻ ശിഷ്യ–
പാരമ്പര്യം പുലർത്തിടും. 41

പഞ്ചവർണ്ണപ്പകിട്ടാന്ന
ശുകപ്പൈതങ്ങളിപ്പൊഴും
നിൻ പൂങ്കാവിലെഴും വൃക്ഷ–
ക്കൊമ്പുതോറുമിരുന്നിടാം. (യുഗ്മകം) 42

കുളിർകാറേററു സന്ധ്യയ്ക്കു
വിടരും മുല്ലയിന്നുമേ-
അക്കുമാരകരാശ്ലേഷ–
മോർത്തുകോൾമയിർകൊൾകയാം. 43

അഹോ! കാലടി നാടേ, നിൻ
ഭാഗ്യമെത്ര മഹത്തരം!!
നിൻ നാമസ്മൃതിയേവക്കും
[1]പുളകോദ്ഗമകാരിയാം. 44

ശങ്കരാചാര്യപാദാബ്ജ-
പാംസുജാലമണിഞ്ഞ നീ
അദ്വൈതാശ്രമസങ്കേത-
ഭൂമിയായ് വിലസുന്നിതാ. 45

രുദ്രാക്ഷമാലയും കാവി-
വസ്ത്രവും ഭസ്മലേപവും
ദണ്ഡുംധരിച്ചു [2]ചിന്മുദ്രാ-
പുസ്തഭൂഷിതഹസ്തനായ്, 46

വ്യാഖ്യാനപീഠത്തിലേറി-
യുപദേശിച്ചൊരഗ്ഗുരു
സന്ന്യാസചിഹ്നം കൈക്കൊണ്ട
ശിവനേപ്പോലിരുന്നതേ. (യുഗ്മകം) 47

സച്ചിദാനന്ദനാമീശൻ
മർത്ത്യരൂപമെടുത്തതായ്
ശങ്കരാചാര്യരെപ്പററി-
പ്പറയുന്നു [3]മനീഷികൾ. 48

---

1. രോമാഞ്ചമുണ്ടാക്കുന്നതാണ്.
2. ചിന്മുദ്ര, പുസ്തകം ഇവകൊണ്ടു ശോഭിക്കുന്ന കൈക ളോടുകൂടിയവൻ.
3. വിദ്വാന്മാർ.

അല്ലേ കാലടി, നിൻ മണ്ണിൽ
ശങ്കരൻ പണ്ടു ബാലനായ്
തുള്ളിച്ചാടിനടന്നോരോ
മട്ടിൽ ക്രീഡിച്ചതില്ലയോ? 49

ആത്മക്രീഡാരസം വായ്ക്കു-
മക്കുമാരന്റെ വാക്കുകൾ
[1]പ്രസ്ഥാനത്രയഭാഷ്യത്തിൽ-
ക്കൂടിയിന്നും ഗ്രഹിച്ചിടാം. 50

അതിൻ മാറ്റൊലി ലോകത്തി-
ലെങ്ങും നീളെപ്പരക്കയാൽ
മോഹനിദ്രവെടിഞ്ഞന്യ-
നാട്ടുകാരുമുണർന്നുപോയ്. 51

ഹിമവാനിലെഴും ദിവ്യ-
'തപോവന'പദത്തിലും
നിൻ മാഹാത്മ്യ മഹാലക്ഷ്മി
നൃത്തമാടി രസിക്കയാം. 52

അതുകണ്ടെത്രയോ മർത്ത്യ-
രാത്മസംതൃപ്തിനേടുവാൻ
നിൻ പൂഴിയിലുരുണ്ടുഗ്ര-
തപോനിഷ്ഠയിലാണ്ടുപോയ്. 53

1. ഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം — ഇവയുടെ അർത്ഥവിചാരണങ്ങളിൽ.

ഭാരതീദേവിയും ലക്ഷ്മീ-
ദേവിയും കൂടെയേറെനാറം
ദാസിമാരായ് വാണിരുന്ന
കൈപ്പള്ളി ദ്വിജസദ്മമേ, 54

കാലമാമിരുളിൽപ്പെട്ടു
മാഞ്ഞുവെങ്കിലുമിപ്പൊഴും
യശോരൂപംകലർന്നെല്ലാ-
നാട്ടിലും ലാലസിപ്പു നീ. (യുഗ്മമം) 55

വേദാന്തപ്രഭ വീശുന്ന
കൈപ്പള്ളി മണിദീപമേ,
അന്ധകാരമകററി [1]പ്പേ-
രിമ്പം ഞങ്ങൾക്ക നൽകണേ! 56

ബ്രഹ്മസൂത്രമഹാഭാഷ്യ-
പീയൂഷം നൽകി മർത്ത്യരെ
അമർത്ത്യരാക്കിടുന്നങ്ങേ-
ക്കാലടികൾ തൊഴുന്നു ഞാൻ. 57

വിദേഹമുക്തിപൂണ്ടാത്മ-
രൂപനായ്‌വിലസും വിഭോ,
ശങ്കരാചാര്യ, ഞാനങ്ങേ
കാലടികൾ തൊഴുന്നിതാ. 58

മായാകല്പിതവിശ്വത്തെ
മിഥ്യയായ്‌ക്കണ്ടുണർന്നു ഞാൻ
അഖണ്ഡസച്ചിദാനന്ദ-
ബ്രഹ്മമായ്‌ത്തെളിയേണമേ. 59

---

1. പരമാനന്ദം.

യതിനാഥ, ഭവാന്റെ പാദധൂളീ-
തതിയേന്തുന്നൊരു കാലടിപ്രദേശം
മതിമോഹമകററിയാത്മവിദ്യാ-
രതിയേവക്കുമേകിയററിടുന്നു നിത്യം. 60

ശ്രീ ശങ്കരാചാര്യഗുരുഭാവതാര-
വിശിഷ്ടമാം കാലടിക്കുപ്പവാനായ്
പ്രശസ്തരാം സാധുജനങ്ങളന്യ-
ദേശത്തിൽ നിന്നിങ്ങുവരുന്നുവല്ലോ! 61

മുപ്പാരുമുരംപ്പുവിലടക്കിയോരു
കൈപ്പള്ളിനമ്പൂതിരി തൻ പിറപ്പാൽ
ചൊൽപ്പൊങ്ങുമീക്കാലടി പുണ്യഭൂവായ്-
ക്കല്പാന്തകാലാവധിയുല്ലസിക്കും. 62

ഭുവനത്രയസാക്ഷിയായ് വിളങ്ങും
ശിവനേ, ശങ്കര, സദ്ഗുരോ, ജയിക്ക
ഭവസാഗരമഗ്നരായ ഞങ്ങൾ-
ക്കവലംബം തവപാദനൗകമാത്രം. 63



## തീർത്ഥപാദാശ്രമ പ്രസിദ്ധീകരണങ്ങൾ

1. ശ്രീ തീർത്ഥപാദ-
   പരമഹംസസ്വാമികൾ .... 10—00
2. ഭഗവദ്ദർശനം .... അച്ചടിയിൽ
3. ശാന്തിമന്ത്രങ്ങൾ .... 2—00
4. ശ്രീ ലളിതാഹൃദയസ്തോത്രം .... out of stock
5. അദ്വൈതചിന്താപദ്ധതി .... 5—00
6. ഒരാഴ്ച ശ്രീ തപോവന-
   സ്വാമിസന്നിധിയിൽ .... 3—00
7. പ്രണവോപാസന .... 2—50
8. ബ്രഹ്മവിദ്യ .... 6—00